

PATRON SAINT

# മലങ്കരസഭ

## മാസിക

1991- മാർച്ച്

ലക്കം 3 - പുസ്തകം-46

മാസിക കാതോലിക്ക ബാവ



85-ാം വയസിലേക്കു
മാർച്ച് 27-ാം തീയതി
പ്രവേശിക്കുന്ന
പ. കാതോലിക്കാബാവായ്ക്ക്
'മലങ്കര സഭ' വായനക്കാരുടെ
മംഗളാശംസകൾ

### കാതോലിക്കാദിനം
### മാർച്ച്-17

**കാതോലിക്കാ മംഗളഗാനം**

മാർത്തോമ്മാ സിംഹാസനത്തിൽ
ആരൂഢനാകും പിതാവേ!
കിഴക്കിൻെറ ഒക്കെയും വന്ദ്യ കാതോലിക്കാ
ആമോദമായ് വാഴ്ക നീണാൾ.
നസ്രായനാമേശു ശിഷ്യർക്കു നൽകിയ
അതിശ്രേഷ്ഠാചാര്യത്വം നൂറ്റാണ്ടുകൾ
കൈമറിഞ്ഞെത്തി ഈ വന്ദ്യപിതാവിൽ
ആ ദീപം കൊളുത്തിനി ആയിരമായ്
(മാർത്തോമ്മാ)

പട്ടിണിപ്പാവങ്ങൾക്കെന്നും തുണയായി
രോഗികൾ ദുഖിതർക്കാലംബമായ്
പതിനായിരങ്ങൾ തൻമക്കൾക്കിടയനായ്
ഐശ്വര്യസമ്പൂർണ്ണനായി വാഴ്ക
ഐശ്വര്യ സമ്പൂർണ്ണനായി വാഴ്ക
....(മാർത്തോമ്മാ)







ഓർത്തഡോക്സ് നിയോളജിക്കൽ സെമിനാരി കോൺവോക്കേഷനിൽ ശ്രേഷ്ഠനിയുക്ത കാതോലിക്കാ മാത്യൂസ് മാർകുറീലോസ് തിരുമേനി അദ്ധ്യക്ഷ പ്രസംഗം നടത്തുന്നു.



കൊക്കാത്തോട് പള്ളി കൂദാശയെതുടർന്നു ജോസഫ് മാർപക്കോമിയോസ് മെത്രാപ്പോലീത്താ യുടെ അദ്ധ്യക്ഷതയിൽ ചേർന്ന പൊതുസമ്മേളനത്തിൽ വികാരി. ഫ. ജോൺ ശങ്കരത്തിൽ സ്വാഗത പ്രസംഗം നടത്തുന്നു.

# മലങ്കരസഭ

10–3–1991



EDITORIAL BOARD

H. G. Mathews Mar Barnabas Metropolitan (President)
H. G. Philipose Mar Eusebios Episcopa (Vice President)
Rev. Dr. Jacob Kurian (Chief Editor)
Rev. Dr. V. C. Samuel
Rev. Fr. T. J. Joshua
Prof: C. J. Mannummood
Prof: O. P. Kurian
Prof: T. T. Kuriakose
Mr. O. A. Mathew
Mr. Abraham Zacharia, Chempakamadom
Rev. Fr. T. G. Zacharia (Manager)
Rev. Fr. John Sankarathil (Circulation Manager)


### ഈ ലക്കത്തിൽ



എഡിറേറാറിയൽ:

## അഖിലലോകസഭാകൗൺസിൽ ഏഴാം സമ്മേളനം

അഖിലലോക സഭാകൗൺസിലിന്റെ ഏഴാം അസംബ്ളി, ആസ്ട്രേലിയായിലെ കാൻബറായിൽവച്ച് ഫെബ്രുവരി ഏഴു മുതൽ ഇരുപതുവരെ സമ്മേളിക്കുകയുണ്ടായി. 1948–ൽ ആംസ്റ്റർഡാമിൽ വച്ച് നടന്ന ആദ്യ അസംബ്ളിമുതൽ എല്ലാ അസംബ്ളികളിലും മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് സജീവ പങ്കാളിത്തമുണ്ടായിട്ടുണ്ട്. മുന്നൂറിൽപ്പരം സഭകൾ ഇന്ന് അഖിലലോക സഭാകൗൺസിലിന്റെ അംഗങ്ങളായിട്ടുണ്ട്. സഭകളുടെമേൽ യാതൊരു നിയന്ത്രണാധികാരവും ഇല്ലെങ്കിലും, പരസ്പര ഐക്യത്തിനും, കൂട്ടായ സാക്ഷ്യത്തിനും ശുപാർശകൾ നൽകുന്ന ഒരു ആലോചനാസമിതിയെന്ന നിലയിൽ സഭാകൗൺസിലിന് സുപ്രധാന സ്ഥാനം ഉണ്ട്. ഓരോ അസംബ്ളിയും പിന്നീടു വരുന്നവർഷങ്ങളിലേക്ക് പ്രധാന ദർശനവും പ്രായോഗികനിർദ്ദേശങ്ങളും തീരുമാനിക്കുന്നു. അതിൻപ്രകാരമായിരിക്കണം അടുത്ത അസംബ്ളിവരെയും കൗൺസിൽ പ്രവർത്തിക്കേണ്ടത്. റോമൻ കത്തോലിക്കാസഭ ഒഴികെയുള്ള, ലോകത്തിലെ പ്രമുഖ സഭാവിഭാഗങ്ങളുടെ ഐക്യവേദിയെന്ന നിലയിൽ അസംബ്ളിയുടെ ചർച്ചകൾ വളരെയധികം ശ്രദ്ധിക്കപ്പെട്ടിട്ടുണ്ട്.

ഏഴാം അസംബ്ളിയുടെ പ്രധാന ചർച്ചാവിഷയം ''പരിശുദ്ധാത്മാവേ വരണമേ, സർവ്വസൃഷ്ടിയേയും പുതുക്കണമേ'' എന്നുള്ളതായിരുന്നു. ഇതാദ്യമായാണ് പരിശുദ്ധാത്മാവിൽ കേന്ദ്രീകൃതവും, പ്രാർത്ഥനാരീതിയുള്ളതുമായ ഒരു വിഷയം കൈകാര്യം ചെയ്യപ്പെട്ടത്. അസംബ്ളിയുടെ പ്രധാന ചൈതന്യം, ആസ്ട്രേലിയൻ നാഷണൽ യൂണിവേഴ്സിററി കാമ്പസിലെ പടുകൂററൻ ആരാധനാകൂടാരത്തിലെ ആരാധനാനിമിഷങ്ങളായിരുന്നു. അസംബ്ളിയുടെ ചർച്ചാസമ്മേളനങ്ങളുടെ പ്ളീനറികൾ നടന്നത് കാൻബറായിലെ നാഷണൽ കൺവൻഷൻ സെൻററിൽ വച്ചാണ്. പ്രതിനിധികൾക്ക് കൂടുതൽ ചർച്ചകളിൽ അവസരം ലഭിക്കുന്നത്, പ്ളീനറികൾക്കു മുമ്പുള്ള സെക്ഷൻ സമ്മേളനങ്ങളിലാണ്.

പരിശുദ്ധാത്മാവ് സർവ്വസൃഷ്ടിയിലും പരിവർത്തിച്ചുകൊണ്ടിരിക്കുന്നുവെങ്കിലും, സൃഷ്ടിയും രൂപാന്തരത്തിന് മുഖാന്തിരമായിട്ട് സഭയിൽ പ്രത്യേക നൽവരങ്ങളോടെ പ്രവർത്തിക്കുന്നു. അപ്രകാരമുള്ള പ്രവർത്തനം പൂർത്തീകരിക്കപ്പെടുവാൻ സൃഷ്ടിയെക്കുറിച്ചുള്ള ഒരു പുതുവേദശാസ്ത്രചിന്ത രൂപപ്പെടണം. പ്രപഞ്ചത്തെ ചൂഷണം ചെയ്യുവാനുള്ള ലക്ഷ്യത്തിനു പകരം, പ്രപഞ്ചത്തിന്റെ നീതിപൂർവ്വമായ കാര്യവിചാരകത്വം എന്ന ലക്ഷ്യം ഈ വേദശാസ്ത്രചിന്തയിൽ വ്യാപരിക്കണം. സഭ, 'മിഷൻ' എന്നിവയെക്കുറിച്ചുള്ള ധാരണയിൽ, സർവ്വത്തിലും, സർവ്വമനുഷ്യരിലും, പ്രവർത്തിക്കുന്ന പ. ആത്മാ




# സുവിശേഷദീപ്തി

ഫാ. ഡോ. ജേക്കബ് ചെറിയാൻ,
മൗണ്ട് താബോർ ദയറാ

## ഓശാന ഞായർ മാർച്ച്–24

സുവിശേഷപാഠം: യോഹ. 12:12–19
(താരതമ്യപഠനം വി. മത്താ. 21:1–17,
വി. മർക്കോ.11:1–11, വി. ലൂക്കോ 19:18–44)

നാല്പതുനോമ്പ് തികച്ചശേഷം, അതീവ ശാന്തമായും, വിനയപൂർവ്വവും അനുതാപ വാക്യങ്ങളോടുംകൂടെ സഭ പീഡാനുഭവവാരത്തിലേക്ക് പ്രവേശിക്കുന്നു. യരുശലേം നഗരിയിലേക്കുള്ള യേശുതമ്പുരാന്റെ ജൈത്രയാത്രയാണ് ആദ്യസംഭവം. അതുല്യമായ ഒരാഘോഷമായിരുന്നു അത്. മനുഷ്യാവതാരകാലത്ത് പരസ്യമായി ആദരിക്കപ്പെടുവാൻ അവിടുന്ന് അനുവദിക്കുന്ന ഏകസന്ദർഭം. സാധാരണ ഗലീലയിൽനിന്ന് ഏതാനും മൈലുകൾ ദൂരത്തിലുള്ള യരുശലേമിലേക്ക് അവിടുന്ന് നടന്നാണ് എത്തിയിരുന്നത്. ഇപ്പോൾ മാത്രം കഴുതയെ വാഹനമാക്കി സഞ്ചരിക്കുന്നു. യാത്രാവാഹനമായി ഏററം നിസാരമായ കഴുതയെയും കുട്ടിയെയും തെരഞ്ഞെടുക്കുന്നു. 'കെരൂബിനെ വാഹനമാക്കി പറക്കുന്നവൻ' (സങ്കീ. 18:10), പാവപ്പെട്ടവന്റെ വാഹനമായ കഴുതയെ ആവശ്യപ്പെട്ടു. എങ്കിലും അതിന്റെ ഉടമസ്ഥരുടെ അനുവാദം കൂടാതെ താൻ അതിനെ ഏല്ക്കുന്നില്ല.

രാജാവെന്ന നിലയിലാണ് താൻ വരുന്നത്. തന്റെ രാജകീയ വരവിനെപ്പററി മുന്നറിവും തന്നി

---

വിനെ ഉൾക്കൊള്ളിക്കുവാനുള്ള ഊന്നൽ ഉണ്ടാകണം എന്ന് അസംബ്ളി നിർദ്ദേശിച്ചു. ഇതര മതങ്ങളും പ്രത്യയശാസ്ത്രങ്ങളുമായി സൗഹൃദസംഗമം (ഡയലോഗ്) സാധിക്കുന്ന ഒരു ജീവിതശൈലിക്കുവേണ്ടി അസംബ്ളി ആഹ്വാനം ചെയ്തു.

ഗൾഫ് യുദ്ധം ഉൾപ്പെടെയുള്ള ആനുകാലിക സംഭവവികാസങ്ങളെക്കുറിച്ച് അസംബ്ളി പ്രസ്താവനകൾ ഇറക്കി. കുവൈററിന്റെ സ്വാതന്ത്ര്യത്തോടൊപ്പം, പലസ്തീനികളുടെ അവകാശങ്ങളും മാനുഷിക നീതിമാത്രമാണെന്ന് അസംബ്ളി അഭിപ്രായപ്പെട്ടു. പസഫിക്ക് പ്രദേശത്ത് ന്യൂക്ളിയർ പരീക്ഷണങ്ങൾ നടക്കുന്നതും ന്യൂക്ളീയർ വേസ്ററ് തള്ളുന്നതും ഉടനടി നിർത്തൽ ചെയ്യുവാൻ ആഹ്വാനം ചെയ്തു. ആസ്ട്രേലിയായിലെയും മററ് രാഷ്ട്രങ്ങളിലേയും ആദിവാസികളുടെയും, തദ്ദേശീയ ജനതതിയുടെയും, ദളിതവിഭാഗങ്ങളുടെയും അവകാശങ്ങൾ അടിവരയിട്ട് പ്രഖ്യാപിക്കുവാൻ അസംബ്ളിക്കു സാധിച്ചു. എങ്കിലും കാൻബറാ അസംബ്ളിയിൽ ഉയർന്ന ചില വിമർശനങ്ങൾ സഭാകൗൺസിലിന്റെ ഭാവിയെത്തന്നെ ബാധിക്കുന്ന തരത്തിൽ കഴമ്പുള്ളവയാണ്. അവയിൽ ചിലതിനെക്കുറിച്ചുമാത്രം ഇവിടെ പരാമർശിക്കുന്നു.

1. സഭാകൗൺസിൽ അതിന്റെ അടിസ്ഥാന ലക്ഷ്യങ്ങളിൽനിന്ന് വ്യതിചലിച്ചുകൊണ്ടിരിക്കുന്നു. (അടിസ്ഥാനലക്ഷ്യം,. സഭകൾ തമ്മിലുള്ള സഹകരണവും ഐക്യവും)

2. സഭാകൗൺസിലിന്റെ പ്രധാനധാരയിൽ നിന്ന് ഓർത്തഡോക്സ് സഭകളെ അന്യമാക്കിക്കൊണ്ടിരിക്കുന്നു. (ഇക്കാര്യം വ്യക്തമാക്കിക്കൊണ്ട് എല്ലാ ഓർത്തഡോക്സ് സഭകളും സംയുക്തമായി ഒരു പ്രസ്താവന പുറപ്പെടുവിച്ചു.)

3. സഭാകൗൺസിലിന്റെ ആത്മീയവും വൈജ്ഞാനികവുമായ ചർച്ചകളെക്കാൾ, അധികാരസ്ഥാനങ്ങൾക്കുവേണ്ടിയുള്ള അന്തർനാടകങ്ങളാണ് പ്രാധാന്യം നേടിക്കൊണ്ടിരിക്കുന്നത്.

4. സഭാകൗൺസിലും, അംഗസഭകളും തമ്മിലുള്ള ബന്ധത്തിന് ക്ഷതം വരുത്തുന്ന 'രാഷ്ട്രീയ' പ്രകടനങ്ങൾ.

5. സഭാകൗൺസിലെ ചില സ്ഥാനങ്ങൾ ഉറപ്പാക്കുവാൻവേണ്ടി, പ്രാദേശിക എക്യൂമെനിസത്തിനുപോലും തുരങ്കംവയ്ക്കുന്ന ചില അംഗസഭകളുടെ ജുഗുപ്സാവഹമായ നീക്കങ്ങൾ.

6. ഡെലിഗേഷനിൻ അംഗമാകുവാൻ ലഭിച്ച അവസരത്തെ, സ്വന്തം സഭയുടെ വിശ്വാസത്തെയും ശിക്ഷണത്തെയം തള്ളിക്കളഞ്ഞ് വ്യക്തിപരമായ നേട്ടത്തിനായി വിനിയോഗിക്കുവാൻ ചിലരെയെങ്കിലും സഹായിക്കുന്ന സംവിധാനം.

7. സ്ത്രീകളുടെ അർത്ഥവത്തായ പങ്കാളിത്തവും, തുല്യമായ അവസരവും സഭയിലുണ്ടാകണം എന്ന് വാദിക്കുന്നവർക്കുപോലും ലജ്ജയും മനംമടുപ്പുണ്ടാക്കുന്ന തരത്തിലുള്ള സ്ത്രീവാഴ്ച–പ്രകടനങ്ങൾക്ക് സഭാകൗൺസിൽ സ്ഥിരം വേദിയായിക്കൊണ്ടിരിക്കുന്നു.

—ജെ. കെ.

ട്ടുണ്ട് (സഖര്യാ. 9:9). തന്റെ സഭയെ ഭരണം ചെയ്യുന്നതായിട്ടാണ് തന്റെ വരവ്. എന്നാൽ രാജകീയ പ്രൗഢിയിലല്ല, വിനയാന്വിതനും എളിയവനുമായിട്ടാണ് ഈ പട്ടണപ്രവേശനം. ഏതു ദരിദ്രനും നിസാരനും ഈ രാജാവിനെ സമീപിച്ച് സങ്കടമുണർത്തിക്കാം. രാജവീഥിയിൽനിന്നും മനുഷ്യരെ ഒഴിപ്പിക്കാനുള്ള കിങ്കരന്മാർ ഇവിടെയില്ല! ലൗകീക സമ്പത്തിന്റെയും സ്ഥാനമാനങ്ങളുടെയും നേരെ ദൈവപുത്രൻ പ്രദർശിപ്പിക്കുന്ന holy indifference നമുക്കെല്ലാം മാതൃകയാകേണ്ടതല്ലേ? കഴുതപ്പുറത്തിടാനുള്ള സാധനങ്ങളും ജീനും ഒന്നുമില്ല. ശിഷ്യന്മാരുടെ വസ്ത്രങ്ങൾ മാത്രം! നമ്മുടെ കണ്ണുകളും മനസും അവനിൽ പതിയട്ടെ! തങ്ങളുടെ സമർപ്പണത്തിന്റെയും ആദരവിന്റെയും പരമമായ അടയാളമായി വസ്ത്രങ്ങൾ വഴിയിൽ വിരിക്കുന്ന ശിഷ്യന്മാരെ കാണുന്നില്ലേ? യേശുവിനു സമർപ്പിക്കാൻ നമ്മുടെ കൈവശം എന്തുണ്ട്?

തന്നെ സ്വീകരിക്കാൻ നഗരപിതാക്കന്മാരും പാലകരും എത്തുന്നില്ല. മറിച്ച് സാധാരണ മനുഷ്യർ മാത്രം. തന്നിൽനിന്നും വിവിധ സഹായങ്ങൾ ഏററുവാങ്ങിയ ദീന–ദു:ഖിതർ അവിടെ വേണ്ടുവോളം എത്തിയിട്ടുണ്ട്. അവരാണ് തന്റെ നേട്ടങ്ങൾ. അവന്റെ പ്രവേശനത്തിങ്കൽ നഗരം ഇളകിമറിഞ്ഞു. അത്ഭുതം കൂറുന്നവരും, പരിഹസിക്കുന്നവരും, സന്തോഷിച്ച് ആശ്വസിക്കുന്നവരും, അസൂയക്കാരുമെല്ലാം അവിടെ അണിനിരന്നിരിക്കുന്നു. അവരിൽ ആരോടൊപ്പമാണ് നാം?

നഗരത്തിലെത്തിയ രാജാവ് കൊട്ടാരത്തിലേക്കല്ല, ദേവാലയത്തിലേക്കാണ് പ്രവേശിച്ചത്. അവിടെ ദേവാലയത്തെ ശുദ്ധീകരിച്ചു. താൻ കോപിഷ്ഠനായി കാണപ്പെടുന്ന ഏകസന്ദർഭം. അധികാരം പ്രയോഗിക്കുന്ന ഏകസന്ദർഭം. അപ്രകാരം ഒരു ശുദ്ധീകരണം അവിടുന്ന് നമ്മിലും, നമ്മുടെ വീട്ടിലും സഭയിലും വരുത്തുന്നതിനുതന്നെ ക്ഷണിക്കാം. ദൈവവചനം ഉദ്ധരിച്ചുകൊണ്ടാണ് ('എഴുതപ്പെട്ടിരിക്കുന്നു') അവിടുന്ന് ശുദ്ധീകരണം നടത്തുന്നത്.

തന്റെ മഹത്വപൂർണ്ണമായ രണ്ടാമത്തെ വരവിൽ തന്നെ എതിരേൽക്കുന്നതിന് കുരുത്തോലയേന്തി നിൽക്കുന്നവരുടെയിടയിൽ നാമും ഉണ്ടാകുമോ?

## പെസഹാ മാർച്ച്–28

സുവിശേഷപാഠം: വി. ലൂക്കാ. 22:14–30

(താരതമ്യപഠനം: വി. മത്താ. 26:17–30; വി. മർക്കോ. 14:12–26; വി. യോഹ. 16:41–63; 13:1–30)

തന്റെ അരുമശിഷ്യന്മാരുമായി ന്യായപ്രമാണനിയമിതമായ പെസഹാ ഭക്ഷിക്കുന്നതിന് യേശു എത്ര ഉൽക്കടമായി ആഗ്രഹിച്ചു. താൻ സ്നേഹിച്ചവരെ അവസാനംവരെ അവിടുന്ന് സ്നേഹിച്ചു. തനിക്കെതിരെ ഗൂഢാലോചന ചെയ്ത് തന്നെ ഒററിക്കൊടുക്കാൻ തക്കം പാർത്തിരുന്ന വഞ്ചകനായ ശിഷ്യനെപ്പോലും ആ സൗഹൃദസംഘത്തിൽനിന്നും താൻ വിലക്കിയില്ല. തൊട്ടുമുമ്പിൽ തന്നെ സമീപിച്ചുകൊണ്ടിരിക്കുന്ന കഠിനവ്യഥാഗ്രസ്തമായ സംഭവങ്ങൾമൂലം ആത്മാവും മനസും തളർന്നും വേദനപ്പെട്ടുമിരിക്കുന്നതിനിടയിലാണ് തനിക്കുള്ളവരോടൊപ്പം അന്ത്യ അത്താഴത്തിന് ഒരുക്കം കൂട്ടുന്നത്. എന്നാൽ അവരുടെ മനസ് അപ്പോഴും 'ആരാണു വലിയവൻ' എന്ന സ്വാർത്ഥജഡിലമായ ചിന്തകളിൽ കുരുങ്ങിക്കിടക്കുകയായിരുന്നു. തന്റെ പരമ പീഡയെപ്പററി വെളിപ്പെടുത്തിയിട്ടും അവർക്കു കുലുക്കമൊന്നുമില്ല. സ്നേഹത്തിന്റെയും വിനയത്തിന്റെയും ഒരു shock treatment അവർക്കു ലഭിച്ചു. അത്താഴത്തിനിരിക്കുന്നവരുടെ കാലുകൾ കഴുകാൻ അവിടെ ദാസന്മാർ ഉണ്ടായിരുന്നില്ല. ശിഷ്യന്മാരിലാരും ആ 'താണ' ജോലിക്കു തയ്യാറുമല്ലായിരുന്നു. ഈ സന്ദർഭം അവരെ താഴ്മ പഠിപ്പിക്കുന്നതിനും വിനയമാനസരാക്കുന്നതിനും, ദൈവത്തിന്റെ പ്രവർത്തനശൈലി അനാവരണം ചെയ്തുകാട്ടുന്നതിനും ഗുരു ഉപയോഗിച്ചു. ആ 'കാൽകഴുകൽ' ജീവിതത്തിലൊരിക്കലും മറക്കാനാവാത്തവിധം അവരുടെ ഹൃദയങ്ങളിൽ പതിഞ്ഞു! എല്ലാ ക്രിസ്ത്യാനികൾക്കും പൊതുവെയും സഭാശുശ്രൂഷകർക്കു പ്രത്യേകിച്ചും ഈ പാഠം പരമപ്രധാനമാണ്. ശുശ്രൂഷിക്കപ്പെടുകയല്ല ശുശ്രൂഷിക്കുന്നതാണ് ക്രിസ്തീയശൈലി (മത്താ. 20:28).

മർക്കോസിന്റെ മാളികയിൽ പഴയ പെസഹാ ഉടമ്പടിയുടെ കർമ്മാദികൾക്ക് അറുതിവന്നു. അത് വർഷംതോറും, മിസ്രയീമിൽനിന്നുള്ള വിടുതലിനെ അനുസ്മരിപ്പിച്ചുകൊണ്ട് ആവർത്തിക്കപ്പെട്ടിരുന്നു. പുതിയനിയമത്തെയും ഉടമ്പടിയെയും സ്ഥാപിച്ചുകൊണ്ട് ഒരു 'സംഭവത്തിന്റെ ഓർമ്മയായല്ല' 'എന്റെ ഓർമ്മയ്ക്കായി' ഇപ്രകാരം ചെയ്യുവീൻ എന്ന് കർത്താവ് കല്പിച്ചു. പഴയനിയമ പെസഹാ വിടുതലിന്റെ 'ഓർമ്മ' ആയിരുന്നെങ്കിൽ പുതിയനിയമ പെസഹാ കർത്താവിന്റെ തിരുബലിയുടെ ഓർമ്മയ്ക്കായിട്ടാണ്. ആ ബലി നിവർത്തിക്കുമ്പോഴൊക്കെയും കർത്താവിന്റെ രക്ഷണ്യമായ ബലിയിൽ നാമും പങ്കാളികളാകുന്നു. 'ഇത് എന്റെ ശരീരം, ഇത് എന്റെ രക്തം' എന്നരുളിച്ചെയ്ത വചനം നമുക്ക് സുഗ്രാഹ്യമല്ല. ഇത് എത്ര ഭയങ്കരമായ ഒരു കർമ്മമാണ്. അതുകേട്ട ശിഷ്യന്മാർ സ്തബ്ധരായിക്കാണും! വി. കുർബാനയിൽ കർത്താവ് തന്നെത്തന്നെ നമുക്കു നൽകുന്നു. എത്ര സംഭ്രമത്തോടെയായിരിക്കണം നാം അത് സ്വീകരിക്കേണ്ടത്. എങ്കിലും ഇത് സ്നേഹത്തിന്റെയും നിത്യജീവന്റെയും വിരുന്നാണ്. നന്ദിയും സ്നേഹവും നിറഞ്ഞ കണ്ണുകളോടെ നമുക്കതിനെ സ്വീകരിക്കാം. ഇത് മശിഹായുടെ രക്തത്തിലുള്ള പുതിയ ഉടമ്പടിയാണ്. ഉടമ്പടി ചെയ്ത്, പ്രതിജ്ഞകളാൽ ബന്ധിക്കപ്പെട്ടശേഷം നാം അ ‌വയിൽനിന്നു പിൻവാങ്ങുമോ? നമ്മെ പരിശുദ്ധ ത്രിത്വത്തോടു പരസ്പരം ബന്ധിക്കുന്ന സ്നേഹശൃംഖലയാണിത്. ഒട്ടേറെ ഓർമ്മകളും, പ്രതീക്ഷകളും,

തീരുമാനങ്ങളും ഉണർന്നുവരേണ്ട സന്ദർഭമാണിത്. തന്നത്താൻ ശോധന ചെയ്തിട്ടുവേണം ഈ നിത്യജീവന്റെ ഭക്ഷണം സ്വീകരിക്കേണ്ടത് എന്ന് വി. പൗലൂസ് നമ്മോടാജ്ഞാപിക്കുന്നു (1 കൊരി. 11:28, 27, 29). അറക്കപ്പെടുന്ന കുഞ്ഞാടിന്റെ സ്നേഹമന്ത്രം ശ്രദ്ധിക്കൂ: ഇത് എന്റെ ശരീരം. ഇതു വാങ്ങി ഭക്ഷിപ്പിൻ; 'ഇത് എന്റെ രക്തം, ഇതു വാങ്ങി പാനം ചെയ്യുവിൻ'. ഇത് ഏററുവാങ്ങിയശേഷം നമുക്ക് പഴയ മനുഷ്യരായി തുടരാൻ സാദ്ധ്യമല്ല!

## ദുഖ:വെള്ളി മാർച്ച്–29

സു വിശേഷപാഠം:

വി. മത്തായി 26:31–27:66
വി. മർക്കോസ് 14:28–15:47
വി. ലൂക്കോസ് 22:31–23:56
വി. യോഹന്നാൻ 18:1–19:42

ഭൂമിയുടെ മദ്ധ്യത്തിൽ, ചരിത്രത്തിന്റെ മദ്ധ്യബിന്ദുവിൽ, നമ്മുടെ ജീവിതത്തിന്റെ കേന്ദ്രസ്ഥാനത്ത് യേശുക്രിസ്തുവിനെ മൂന്ന് ആണികളിന്മേൽ പേറുന്ന മരക്കുരിശ് നാട്ടപ്പെട്ടിരിക്കുന്നു. നമുക്ക് അഭിമുഖമായിട്ടാണ്, നഗ്നശരീരനായി, വാടിത്തളർന്ന് കുററവാളികളോടൊപ്പം ആ നിർദ്ദോഷിയുടെ കിടപ്പ്. 'പടിഞ്ഞാറോട്ട് വാഹനമേറുന്ന' രാജാധിരാജനാണവൻ. അല്പനേരം ആ കുരിശിൽ പതിച്ച രൂപത്തിന്മേൽ നമ്മുടെ ദൃഷ്ടികൾ തറച്ചുനിൽക്കട്ടെ!

ഈ പരമത്യാഗത്തിന്റെ ആത്മബലിയായിട്ടാണവൻ സ്വർഗ്ഗസിംഹാസനം വിട്ട് 'സ്വർഗ്ഗത്തിൽ നിന്നിറങ്ങി' മനുഷ്യനായത്. കാൽവറിയിലെ ബലിയെപ്പററി തന്റെ ശിഷ്യന്മാർക്ക് വേണ്ടുവോളം മുന്നറിവുകൾ അവിടുന്ന് നൽകിയിരുന്നു. എന്നാൽ ദു:ഖപൂർണ്ണമായ ആ വാക്കുകളൊന്നും അവരുടെ മനസിൽ കാര്യമായ ചലനമുണ്ടാക്കിയില്ല. ഇന്നും നമ്മുടെ കഥയും ഏകദേശം അങ്ങനെയൊക്കെതന്നെയല്ലേ? കുരിശിന്റെ മുമ്പിൽ ഒരുതരം നിസംഗതയും, നിർവികാരതയുമല്ലേ നമ്മിൽ അധികം പേർക്കും. കുരിശിനെ ആദരിക്കുകയും ആരാധിക്കുകയും ചെയ്തേക്കാം. പക്ഷെ അത് നമുക്കോരോരുത്തർക്കും എന്താണെന്നും, നമ്മുടെ ആത്മ–ശരീര–മനസുകളിലും, നമ്മുടെ സർവ്വസ്വവുമായി അതിനോടുള്ള പ്രതികരണം എന്തായിരിക്കുമെന്നും നാം ചിന്തിക്കാറേയില്ല!

മനുഷ്യർ നിസാരമായി കരുതുന്ന പാപങ്ങളുടെ ഭീകരത വരച്ചുകാട്ടുന്നതാണ് ഈ ദാരുണരംഗം. പാപം ചെയ്യുന്നതിൽ സുഖം കണ്ടെത്തുന്നവന്റെ മനസ് തകർക്കുന്നതാണ് ഈ കാഴ്ച. 'പാപത്തെ സ്നേഹിപ്പാൻ ഞാനിനി പോകുമോ' എന്ന് വെറും സംഗീതത്തിനുവേണ്ടി പാടുകയല്ല; കർത്താവിന്റെ ക്രൂശാരോഹണരംഗത്തെ കൺമുമ്പിൽ കണ്ടുകൊണ്ട്, ഈറനണിഞ്ഞ കണ്ണിണകളോടും നുറുങ്ങിയ ഹൃദയത്തോടും തീരുമാനിക്കയാണ് വേണ്ടത്.

എനിക്കുവേണ്ടി എന്റെ വലിയ കടം വീട്ടിയ സാക്ഷാൽ മനുഷ്യസ്നേഹിയായ കർത്താവിന്റെ നേർക്ക് എനിക്കുള്ള കടപ്പാട് എത്ര വലുതായിരിക്കണം. രോമം കത്രിക്കുന്നവന്റെ മുമ്പിൽ കുഞ്ഞാടെന്നവിധം, തന്നെ പരിഹസിച്ച് ഉപദ്രവിക്കുന്നവരുടെ മുമ്പിൽ ക്ഷോഭിക്കാതെ ശാന്തനായി നിൽക്കുന്ന യേശു തന്റെ വേദനാമുഹൂർത്തത്തിൽപോലും എന്റെ പ്രവർത്തനശൈലി മറെറാന്നാണ് എന്ന് ശാന്തനായി പ്രസ്താവിക്കുന്ന യേശു, തന്നെ ഏല്പിച്ചുകൊടുക്കാൻ വരുന്നവന്റെപോലും ചുംബനം ഏററുവാങ്ങുന്ന യേശു; പലവിധ ശാരീരിക പീഡകൾക്കും ആക്ഷേപങ്ങൾക്കും വിധേയനായിട്ടും എതിർക്കുകയോ പ്രതിഷേധിക്കുകയോ ചെയ്യാതെ ശാന്തഗംഭീരനായി കാണപ്പെടുന്ന യേശു; ഉപദ്രവിക്കുന്നവർക്കെതിരെ ശാപവാക്കുകൾ ഉതിയ്ക്കാതെ അവരെ കുററവിമുക്തരാക്കണമേ എന്ന് പിതാവിനോട് പ്രാർത്ഥിക്കുന്ന യേശു; മറെറാരു കുരിശിൽ ആസന്നമരണനായി കിടക്കുന്ന കുററവാളിയുടെ പ്രാർത്ഥന കേട്ട്, അവന്റെ അഭിലാഷം നിറവേററുന്ന യേശു....എത്രയെത്ര രംഗങ്ങളാണ് നമ്മുടെ മുമ്പിലൂടെ കടന്നുപോകുന്നത്! ആണികളാൽ ബന്ധിക്കപ്പെട്ടിരിക്കുന്ന തൃക്കരങ്ങൾ സൃഷ്ടിയെ മുഴുവൻ ആശീർവ്വദിക്കുന്നതിന് ഇരുഭാഗത്തേക്കും നീട്ടപ്പെട്ടിരിക്കുന്നു! തലയിൽ നിന്നൊഴുകിയെത്തുന്ന രക്തം പാടകെട്ടിയിട്ടും ആ കണ്ണുകളിലെ ദയാവായ്പിന് ഒരു ഭംഗവുമുണ്ടായിട്ടില്ല.

ഈ കുരിശിനോടും അതിൽ തൂക്കപ്പെട്ടവനോടും 'പരിഷ്ക്കാരികളായ' നമ്മുടെ പ്രതികരണമെന്താണ്? പീഡയേൽക്കുന്ന ഈ സ്നേഹവും നിഷ്ക്കളങ്കതയും നമ്മുടെ ജീവിതത്തെയും മനസിനെയും മനസാക്ഷിയെയും ഇളക്കിമറിക്കട്ടെ!

ഈ കുരിശിന്റെ ചുവട്ടിൽ നമുക്കു മുട്ടുകുത്താം. ആ മരക്കുരിശോടു ചേർത്ത് രക്തമണിഞ്ഞ് വലിഞ്ഞുമുറുക്കിയ ആ തൃപ്പാദങ്ങളെ നമുക്കു ചുംബിക്കാം. നമ്മുടെ കണ്ണുനീർ ആ പാദങ്ങളിൽ വീണൊഴുകട്ടെ. നമ്മുടെ എല്ലാ നന്ദികേടിനും, സ്വാർത്ഥതയ്ക്കും, പാപത്തിനും, ലോകസ്നേഹത്തിനും, പരദ്രോഹത്തിനും നമുക്ക് ക്ഷമ യാചിക്കാം. ഈ സ്നേഹത്തിനുമുമ്പിൽ ഞാനെത്ര ചെറുതായി വരുന്നു എന്നു കാണാം. നമ്മുടെ അധരങ്ങൾ ആ പാദങ്ങളിൽ അമർത്തി ചില നിശ്ചയങ്ങൾ ചെയ്യാം. യേശുവിന്റെ രക്തം പുരണ്ടതാണ് ആ തീരുമാനങ്ങൾ! ഞാൻ ജീവിക്കുന്നതും പ്രവർത്തിക്കുന്നതും മരിക്കുന്നതും നിനക്കുവേണ്ടി മാത്രമായിരിക്കും.

യേശുവേ! ജീവനും മരണത്തിനുമപ്പുറമായി ഞാൻ നിന്നെ സ്നേഹിക്കുന്നു?

(ശേഷം 31–ാം പേജിൽ).

# മുന്നറിയിപ്പുകളെ നാം ഗൗരവപൂർവ്വം എടുക്കുന്നുണ്ടോ?

## മാത്യൂസ് മാർ ബർന്നബാസ്

ഒരു മോട്ടോർബൈക്ക് ആക്സിഡൻറിൽ മരിച്ച ആളുടെ ശവസംസ്കാരം നടത്തിയതിനെ തുടർന്നാണ് ഞാനിത് എഴുതുന്നത്. ഹെൽമററ് ഉപയോഗിക്കണമെന്ന മുന്നറിയിപ്പ് അനുസരിച്ച് അത് ഉപയോഗിച്ചതുകൊണ്ട് മരണത്തിൽനിന്നും രക്ഷപ്പെട്ടവരും, അത് ഉപയോഗിച്ചിരുന്നെങ്കിൽ മരണത്തിൽനിന്നു രക്ഷപെടാൻ സാധിക്കുന്നവരുമായ പലരുടെയും ഉദാഹരണങ്ങൾ, എന്നെപ്പോലെ വായനക്കാർക്കും അറിയാമെന്നുള്ളതിനാൽ, അതിലേക്കു പ്രവേശിക്കുന്നില്ല. ഇങ്ങനെയുള്ള മരണത്തിൽകൂടി കുടുംബങ്ങൾ നിരാശ്രയരായിത്തീരുന്നത്, മരണത്തിന്റെ വ്യഥയെ വർദ്ധിപ്പിക്കുന്നു. അതിനാൽ ഇതു വായിക്കുന്നവർ ഇതിന്റെ ഗൗരവം മനസിലാക്കി സ്വയം ഇക്കാര്യത്തിൽ ശ്രദ്ധിക്കുകയും, കഴിയുന്നത്ര മററുള്ളവരെ ഇക്കാര്യത്തിൽ ജാഗ്രതപ്പെടുത്തുകയും ചെയ്യണമെന്ന്, അഭ്യർത്ഥിക്കുന്നു. എത്ര സൂക്ഷിച്ചാലും അപകടമുണ്ടാകാമെന്നുള്ളത് ശരിതന്നെ.

### I) ജാഗ്രതയ്ക്ക് എതിരായി പറയുന്ന ന്യായങ്ങൾ

ചിലർ പറയാറുണ്ട്, വരാനുള്ളത് വന്നേ പററൂ; ആർക്കും തടയാൻ പററുകയില്ല എന്ന്. ഇത് ഒരിക്കലും സ്വീകരിക്കാൻ വയ്യാത്ത ന്യായചിന്തയാണ്. ആരും അപകടത്തിൽപെടണമെന്ന് ദൈവം നിശ്ചയിച്ചിട്ടില്ല. നമ്മുടെ ശ്രദ്ധക്കുറവുകൊണ്ട് വരുത്തിവയ്ക്കുന്ന അപകടം, ദൈവത്തിന്റെ മുൻനിശ്ചയമല്ല. ദൈവം നമ്മുടെ നന്മയെ മാത്രം ആഗ്രഹിക്കുന്നു. അതിനായി നാം തന്നോട് സഹകരിക്കേണ്ടിയിരിക്കുന്നു.

മറെറാരു ന്യായം പറയുന്നത്, ദൈവം നോക്കിക്കൊള്ളുമെന്നാണ്. സാത്താൻ കർത്താവിനോട് ദേവാലയത്തിന്റെ ഗോപുരത്തിൽ നിന്നു ചാടാൻ പറഞ്ഞപ്പോൾ, ദൈവത്തെ പരീക്ഷിക്കരുതെന്ന് കർത്താവ് മറുപടി പറഞ്ഞത്, ഇവിടെ സ്മരണീയമാണ്. നാമും ദൈവത്തെ പരീക്ഷിക്കരുത്.

കഷ്ടത നന്മയ്ക്കാക്കിത്തീർക്കത്തക്കവണ്ണം ദൈവം നമ്മിൽ പ്രവർത്തിക്കുന്നുണ്ടെന്നുള്ളത് ശരിതന്നെ. അതുകൊണ്ട് കഷ്ടത വരുത്തിവയ്ക്കാമെന്നർത്ഥമില്ല. നാം കഴിയുന്നത്ര കഷ്ടതകളെ ഒഴിവാക്കിയും, കഷ്ടതകളെ അതിജീവിച്ചും, മററുള്ളവരുടെ കഷ്ടതകൾ മാററി സഹായിപ്പാൻ അയയ്ക്കപ്പെട്ടവരാണെന്ന് ഓർത്തിരിക്കേണ്ടതാണ്.

### II) മുന്നറിയിപ്പു നൽകേണ്ടതായ ചില മണ്ഡലങ്ങൾ

1) മുന്നറിയിപ്പു നൽകേണ്ട ഒരു മണ്ഡലമാണ് കുട്ടികൾക്കും പ്രായമായവർക്കും പ്രതിരോധ കുത്തിവയ്പ് നൽകുന്ന കാര്യം. തക്കസമയത്ത് പ്രതിരോധ കുത്തിവയ്പ് നടത്തിയാൽ, പിള്ളവാതം, വില്ലൻചുമ. ഡിഫ്ത്തീരിയ (വാമുള്ള്), ററെററനസ് (പൊയ്സൺ), മസൂരി, പ്ലേഗ്, ക്ഷയം, കോളറാ മുതലായവ ഒഴിവാക്കാൻ സാധിക്കും. ഈ രോഗങ്ങൾ മൂലം വരുന്ന അനർത്ഥങ്ങളെക്കുറിച്ച് ആളുകളെ ബോധവാന്മാരാക്കണം.

2) മദ്യപാനം, മയക്കുമരുന്നുകളുടെ ദുരുപയോഗം, പുകവലി എന്നിവയ്ക്കെതിരായും മുന്നറിയിപ്പു നൽകേണ്ടിയിരിക്കുന്നു. കരൾവീക്കമുണ്ടാകുന്നത് ബഹുഭൂരിപക്ഷം മദ്യപന്മാർക്കാണെന്നും, മയക്കുമരുന്നുകൾ ഉപയോഗിക്കുന്നവർ ഏതാനും വർഷമേ ജീവിച്ചിരിക്കൂ എന്നുള്ളതും, തൊണ്ടയിലും നെഞ്ചിലും കാൻസർ വരുന്നതും, കാൽവിരലുകളിൽ വൃണമുണ്ടായി പഴുക്കുന്നതും ഹൃദയസ്തംഭനമുണ്ടാകുന്നതും ബഹുഭൂരിപക്ഷം പുകവലിക്കാർക്കാണെന്നുള്ളതും, ജനങ്ങളെ പറഞ്ഞു ബോദ്ധ്യപ്പെടുത്തേണ്ടിയിരിക്കുന്നു. അല്പം മദ്യവും മററും ഉപയോഗിക്കുന്നതുകൊണ്ട് ദോഷമില്ലെന്നും, അതിന് അടിപ്പെടുന്നതുകൊണ്ടേ ദോഷമുള്ളൂ എന്നും മററും പറയുന്നതാണ്, ഏററവും അപകടം നിറഞ്ഞതും ദോഷവുമുള്ളതുമായ ഉപദേശം. ചിലർ വളരെ വേഗം ഇവയ്ക്ക് അടിപ്പെടുന്നെങ്കിൽ, ക്രമേണയെങ്കിലും അടിപ്പെടാത്തവർ വളരെ ചുരുക്കമാണ്. അപകടത്തിൽപ്പെട്ടതിന് ശേഷം ദുഃഖിച്ചതുകൊണ്ട് ഫലമില്ല. ഓരോ വ്യക്തിയും ഭാവിയിൽ എങ്ങനെ ആയിത്തീരുമെന്നറിഞ്ഞുകൂടാത്തതിനാൽ അല്പംപോലും, ഒരിക്കൽപോലും, ഉപയോഗിക്കയില്ലെന്ന തീരുമാനമാണ് ബുദ്ധിയായിട്ടുള്ളത്.

3) ലൈംഗികമായ വീഴ്ചകളിൽ മനുഷ്യർ ഉൾപ്പെടുന്നതും, മുന്നറിയിപ്പുകൾ കാര്യമാക്കാത്തതുമൂലമാണ്. ലൈംഗികവികാരങ്ങളെ ഉജ്ജ്വലിപ്പിക്കുന്ന കാഴ്ചകളും, വായനകളും, ചിന്തകളും, സ്ത്രീപുരുഷന്മാരുടെ സ്വതന്ത്രമായ വിഹാരങ്ങളും സ്പർശനങ്ങളും അപകടങ്ങൾ വിളിച്ചുവരുത്തുന്നെന്നുകണ്ട്, അവയെ ഒഴിവാക്കേണ്ടത് ഏവരുടെയും സുരക്ഷിതത്വത്തിന് ആവശ്യമാണ്. അപകടത്തിൽപ്പെട്ടതിനുശേഷം ദുഃഖിച്ചതുകൊണ്ട്, വന്ന അപകടം മാറുന്നില്ല. അപകടത്തിൽപ്പെട്ട

വർ ദൈവാശ്രയത്തോടെ മനപ്പൂർവ്വമായി സൂക്ഷിച്ചാൽ, ഭാവിയിലെ അപകടങ്ങളെ ഒഴിവാക്കാൻ സാധിക്കും. തെററുകളെക്കുറിച്ച് ബോധം വന്നാൽ, അപ്പോൾ മുതൽ, പിന്നെ ഒരിക്കലും അതിന് ഇട കൊടുക്കയില്ലെന്ന തീരുമാനത്തിൽ വന്നുചേരുകയും ചെയ്യണം.

4) സമയം തക്കത്തിൽ ഉപയോഗിക്കണമെന്ന മുന്നറിയിപ്പ് പലരും അവഗണിക്കുന്നു. പോയ സമയം തിരികെ കിട്ടുകയില്ലാത്തതിനാൽ പലർക്കും അപരിഹാര്യമായ കഷ്ടനഷ്ടങ്ങൾ വരുന്നു. നേരേമറിച്ച് സമയം തക്കത്തിൽ ഉപയോഗിക്കുന്നവർക്ക് അത് എന്നേക്കും ഒരു നേട്ടമായിരിക്കയും ചെയ്യും.

എന്താണ് സമയം? പ്രവർത്തിക്കുന്നതിനും വളരുന്നതിനും രൂപാന്തരപ്പെടുന്നതിനുമുള്ള അവസരം. തിന്മ ചെയ്യുന്നവരും മടിയന്മാരും സമയം ദുർവിനിയോഗം ചെയ്യുന്നു. 'നന്മ ചെയ്യുന്നതിൽ നാം മടുത്തുപോകരുത്. തളർന്നുപോകാഞ്ഞാൽ നാം തക്കസമയത്ത് കൊയ്യും.' (ഗലാ. 6:9) എന്ന് വി. പൗലോസും 'എന്നെ അയച്ചവന്റെ പ്രവൃത്തി പകലുള്ളേടത്തോളം നാം ചെയ്യേണ്ടതാകുന്നു. ആർക്കും പ്രവർത്തിക്കുവാൻ കഴിയാത്ത രാത്രി വരുന്നു' (വി. യോഹ. 9:4) എന്ന് കർത്താവും പറയുന്നു.

മിസ്രയീമിലെ യൗസേപ്പ് ഫറവോ രാജാവിന്റെ സ്വപ്നത്തിന്റെ അർത്ഥം പറഞ്ഞുകൊടുക്കുകയും, ഏഴു സംവൽസരത്തിലെ സമ്പൽസമൃദ്ധിയുടെ കാലത്ത് ധാന്യം ശേഖരിക്കണമെന്നും, ഏഴു സംവൽസരത്തിലെ ക്ഷാമകാലത്ത് അത് ഉപയോഗിക്കണമെന്നും മുന്നറിയിപ്പു നൽകി. അപ്രകാരം ചെയ്തതിനാൽ, ആ നാട് പട്ടിണിയിൽ നിന്നും രക്ഷപെട്ടു. വിദ്യാർത്ഥികളുടെ കാലഘട്ടം അവരുടെ കഴിവുകളെ വളർത്തിയെടുക്കേണ്ട കാലഘട്ടമാണെന്നു കരുതി പഠിത്തത്തിലും സൃഷ്ടിപരമായ കാരുണ്യപ്രവർത്തനങ്ങളിലും ശ്രദ്ധിക്കാതെപോയാൽ, അപരിഹാര്യമായ തോൽവിയുണ്ടാകും. ഇന്ന് പല വിദ്യാർത്ഥികളും രാഷ്ട്രീയത്തിന്റെ അതിപ്രസരത്തിൽ സ്വന്ത ഭാവിയെ ഇരുളാക്കുന്നു പരീക്ഷയിൽ മാത്രമല്ല, ജീവിതായോധനത്തിലും അവർ തോൽക്കും.

5) എല്ലാററിലും പ്രധാനപ്പെട്ട മുന്നറിയിപ്പ് നിത്യജീവനെക്കുറിച്ചുള്ള മുന്നറിയിപ്പാണ്. മാനസാന്തരപ്പെടുന്നതിനും നന്മയിൽ വളരുന്നതിനുമുള്ള അവസരം നാം തക്കത്തിൽ ഉപയോഗിക്കേണ്ടിയിരിക്കുന്നു. 'ഒന്നു ഞാൻ ചെയ്യുന്നു. പിൻപിലുള്ളത് മറന്നും മുൻപിലുള്ളതിന് ആഞ്ഞുംകൊണ്ട് ക്രിസ്തുയേശുവിൽ ദൈവത്തിന്റെ പരമവിളിയുടെ വിരുതിന്നായി ഞാൻ ലാക്കിലേക്ക് ഓടുന്നു'. (ഫിലി. 3: 14) എന്ന് വി. പൗലോസ് പറയുന്നു.

## III മുന്നറിയിപ്പ് സ്വീകരിച്ചതു മൂലമുണ്ടായ രക്ഷ

നിനുവ പട്ടണത്തിന് വരാൻ പോകുന്ന നാശത്തെക്കുറിച്ച് യോന മുന്നറിയിപ്പ് നൽകിയതനുസരിച്ച്, അവർ ഉപവസിക്കുകയും ദുർമ്മാർഗ്ഗം വിട്ടു തിരിയുകയും ചെയ്തു. തന്മൂലം അവരുടെമേൽ നിശ്ചയിക്കപ്പെട്ട നാശത്തിൽനിന്ന് അവർ രക്ഷപ്രാപിച്ചു.

## IV) മുന്നറിയിപ്പ് സ്വീകരിക്കാഞ്ഞതുമൂലം ഉണ്ടായ ആപത്ത്

ഒരിക്കൽ ഒരാളുടെ പട്ടിക്കുഞ്ഞ് ഏതോ രോഗം വന്ന് മരിച്ചു. അയാളുടെ കൂട്ടുകാർ അവനോട് ചോദിച്ചു, എന്തു രോഗം വന്നാണ് പട്ടിക്കുഞ്ഞ് ചത്തതെന്ന്. എന്തു രോഗംകൊണ്ടാണെന്ന് അറിഞ്ഞുകൂടെന്ന് അയാൾ മറുപടി പറഞ്ഞു. അപ്പോൾ കൂട്ടുകാർ പറഞ്ഞു, അടുത്തകാലത്ത് ഒരു പേപ്പട്ടി ആ നാട്ടിൽ വന്ന് പല മൃഗങ്ങളെയും മനുഷ്യരെയും കടിച്ചുവെന്ന്. ഒരുപക്ഷെ അവന്റെ പട്ടിക്കുഞ്ഞിനെയും കടിച്ചിട്ടുണ്ടെങ്കിൽ അത് പേയ് വന്നു ചത്തതായിരിക്കും എന്നും, അതിനാൽ ഉടനെ പേയ്ക്ക് എതിരായ കുത്തിവയ്പ് എടുക്കണമെന്നും പറഞ്ഞു, എന്നാൽ കഷ്ടകാലത്തിന് അവൻ അത് അവഗണിച്ചു, കുറെ ദിവസം കഴിഞ്ഞപ്പോൾ അയാൾക്ക് പേയ് ഇളകി. പിന്നെ ഒന്നും ചെയ്യാൻ പററുകയില്ല

മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്



അന്നമ്മ ജോർജ്, ചെങ്ങന്നൂർ.

# 'പരിശുദ്ധാത്മാവേ വന്നു മുഴു സൃഷ്ടിയേയും പുതുക്കുക'

[ Come Holy Spirit and Renew the Whole Creation ]

## I. ആമുഖം.

'പരിശുദ്ധാത്മാവേ വന്ന് മുഴുസൃഷ്ടിയേയും പുതുക്കുക' എന്നത് ഈ സഹസ്രാബ്ദത്തിന്റെ അന്ത്യത്തിൽ ഈ ലോകത്തിൽനിന്ന് അതിന്റെ ഉടയവനിലേക്കുയരുന്ന അഭ്യർത്ഥനയാണ്, യാചനയാണ്. ലോകത്തിന്റെ താളപ്പിഴകളെക്കുറിച്ചുള്ള അവബോധവും, ഭാവിയെക്കുറിച്ചുള്ള ആശങ്കയും അതേസമയം സൃഷ്ടിയുടെ നവീകരണത്തിനുവേണ്ടിയുള്ള അദമ്യമായ ആഗ്രഹവും, സൃഷ്ടിയെ പുതുതാക്കാൻ ചരിത്രത്തിൽ പ്രവർത്തിക്കുന്ന ദൈവത്തിലുള്ള അചഞ്ചലമായ വിശ്വാസവും, ആ പദ്ധതിയിൽ പങ്കാളികളാകുവാനുള്ള നമ്മുടെ സമർപ്പണവും എല്ലാം ഈ പ്രാർത്ഥനയിൽ ഉൾക്കൊള്ളുന്നുണ്ട്. W. C. C. യുടെ 1991–ലെ കാൻബറാ സമ്മേളനത്തിന്റെ മുഖ്യചിന്താവിഷയമായ ഇത് കർതൃപ്രാർത്ഥനപോലെ സമസ്തസൃഷ്ടിയേയും ഉൾക്കൊള്ളുന്ന ഒരു എക്യുമെനിക്കൽ പ്രാർത്ഥന ആണ്.

## II. സമ്യക്കായ സൃഷ്ടിദർശനം

ഭാരതീയ ദർശനത്തിൽനിന്ന് വ്യത്യസ്തമായി സൃഷ്ടിയും സ്രഷ്ടാവും തമ്മിലുള്ള വ്യതിരിക്തത ക്രൈസ്തവദർശനത്തിൽ പ്രകടമാണ്. ദൈവം ഒന്നുമില്ലായ്മയിൽനിന്ന് തന്റെ ഇച്ഛാശക്തിയാൽ സൃഷ്ടിക്ക് രൂപംകൊടുത്തു. അതുകൊണ്ട് സൃഷ്ടിയ്ക്ക് സ്വയ ഉൺമയല്ല മറിച്ച് ആർജ്ജിത ഉൺമയാണുള്ളത്. ദ്രവ്യത്തിനും ലോകത്തിനും സ്വയം സ്തിത്വം (Self existence) ആണുള്ളതെന്ന ശാസ്ത്രത്തിന്റെയും കമ്മ്യൂണിസം തുടങ്ങിയ പ്രത്യയശാസ്ത്രങ്ങളുടെയും അടിസ്ഥാനചിന്ത ഇന്നു പുനർവിചിന്തനം ചെയ്യപ്പെട്ടുകൊണ്ടിരിക്കുകയാണ്. സൃഷ്ടിയ്ക്ക് ഒരാരംഭവും ലക്ഷ്യത്തിലേക്കുള്ള ഗമനവും ഉണ്ട്. ആത്യന്തികമായി തേജസ്കരിക്കപ്പെടുവാനുള്ള നീക്കത്തിൽ സ്ഥലകാലപരിമിതികളിൽ നിന്നുകൊണ്ടു സദാ മാററത്തിനു വിധേയപ്പെട്ടുകൊണ്ടിരിക്കുന്നു. പാഴായും ശൂന്യമായും ഇരുന്ന അവസ്ഥയിൽ സൃഷ്ടിക്ക് രൂപവും ഭാവവും ലഭിക്കുന്നത് പരിശുദ്ധാത്മാവിന്റെ വ്യാപാരത്തിലാണ്. (ഉല്പത്തി 1: 2). ഇതു പരിപാലിക്കുന്നതിലും പരിപോഷിപ്പിക്കുന്നതിലും അവിടുത്തെ ഇടപെടൽ ചരിത്രത്തിൽ തുടരുന്നുണ്ട്.

ഡീക്കൻ ബിജേഷ് ഫിലിപ്പ്

ദൈവസാദൃശ്യം വഹിക്കുന്ന മനുഷ്യസൃഷ്ടി അതുല്യമാണ്. സ്വാതന്ത്ര്യവും നന്മയും ആണ് ദൈവസ്വരൂപത്തിൽ (Image of God) പ്രധാനമായും ഉൾക്കൊള്ളുന്നത്. ഈ സ്വാതന്ത്ര്യം ദുർവിനിയോഗം ചെയ്ത് മനുഷ്യൻ പാപവും തിന്മയും വരുത്തിവച്ചു. സൃഷ്ടി ശാപം ഏററുവാങ്ങി. (ഉല്പ. 3;17) ദൈവസാദൃശ്യത്തിന്റെ ഒളിമങ്ങിക്കഴിഞ്ഞ ദുരവസ്ഥയിൽനിന്ന് വീണ്ടെടുക്കുന്നതിനാണല്ലോ ക്രിസ്തുവിന്റെ മനുഷ്യാവതാരവും ക്രൂശീകരണവും ഉയിർപ്പും. മുൻപറഞ്ഞ സ്വാതന്ത്ര്യം ദുർവിനിയോഗം ചെയ്യുന്നതുമൂലം സൃഷ്ടി ഇന്നും വികലമാകുന്നു; മനുഷ്യജീവിതം ദുസ്സഹമാകുന്നു.

## III. വികലവും വിരൂപവും ആയ സൃഷ്ടി

പ്രത്യക്ഷമായോ പരോക്ഷമായോ ഉള്ള ഒരു പരസ്പരബന്ധവും ആശ്രയവും താളവും ക്രമവും ആണ് സൃഷ്ടിയുടെ നിലനില്പിന്റെ അടിസ്ഥാനം. എന്നാൽ മനുഷ്യസമൂഹത്തിലും മനുഷ്യേതരസൃഷ്ടിയിലും ഇവ തമ്മിലുള്ള ബന്ധത്തിലും താളപ്പിഴകൾ വന്നുകഴിഞ്ഞു. 20–ാം

---

ല്ലോ. അയാളെ ഒരു മുറിയിലിട്ട് അടച്ച് ജനലുകൾ തുറന്നിട്ടു. നാട്ടുകാരും അയാളുടെ സ്നേഹിതരും മുററത്ത് നിന്ന് ദുഃഖിച്ചു. അപ്പോൾ അയാൾ പറഞ്ഞു, ഈ ആപത്തു വന്നത് അയാളുടെ കുററംകൊണ്ടുതന്നെയാണെന്നും, തക്കസമയത്ത് ലഭിച്ച മുന്നറിയിപ്പ് സ്വീകരിക്കാഞ്ഞതുകൊണ്ടാണെന്നും, ഇനി ഇക്കാര്യം പറഞ്ഞതുകൊണ്ട് ഫലമില്ലെന്നും. അങ്ങനെ അയാൾ മരിച്ചു.

## V) സമാപനം

മുന്നറിയിപ്പ് അനുസരിക്കാതെപോയതിനാൽ വന്നുകൂടിയ ആപത്തുകളെക്കുറിച്ചും, നഷ്ടപ്പെട്ടുപോയ വിജയങ്ങളെയും ലഭ്യമാകാതെപോയ നന്മകളെക്കുറിച്ചും, ഈ ലോകത്തിലും പരലോകത്തിലും വച്ച് നാം ദുഃഖിക്കേണ്ടിവരും. അതിനാൽ നമ്മുടെ മാതാപിതാക്കന്മാരും, ഗുരുക്കന്മാരും, ആത്മീയ ഉപദേഷ്ടാക്കന്മാരും നൽകുന്ന മുന്നറിയിപ്പുകളെ ശിരസാ വഹിച്ച്, തിന്മകളിൽനിന്ന് അകന്ന്, നന്മ ചെയ്യുന്നതിൽ ജാഗരൂകരായിരിക്കാം.

നാം എങ്ങനെയുള്ളവരാണ്? മുന്നറിയിപ്പുകളെ ഗൗരവമായി എടുക്കുന്നവരാണോ? മററുള്ളവർക്ക് മുന്നറിയിപ്പ് നൽകുന്നതിൽ ശ്രദ്ധിക്കുന്നവരുമാണോ?

★

മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്



ഒരു വിശ്വാസി. വിശാഖപട്ടണം.

നൂററാണ്ടിൻെറ അന്ത്യദശകത്തിൽനിന്നു നോക്കുമ്പോൾ നാം കാണുന്ന വികലവും വിരൂപവുമായ സൃഷ്ടിയുടെ പശ്ചാത്തലത്തിൽ വേണം പരിശുദ്ധാത്മാവിൻെറ പുതുക്കൽ പ്രവർത്തനത്തെക്കുറിച്ചു ചിന്തിക്കുവാൻ.

## 1. താളക്രമം നഷ്ടപ്പെടുന്നു.

വ്യവസായവൽക്കരണം ജനക്ഷേമകരമായി തോന്നാറുണ്ട്. എന്നാൽ മനുഷ്യജീവിതത്തെ ദുസഹമാക്കുന്ന വിധത്തിൽ, പ്രകൃതിയുടെ സങ്കീർണ്ണമായ ഭദ്രതയെ ഉൽമൂലനം ചെയ്യുന്ന വിധത്തിൽ ഇത് വളർന്നിരിക്കുന്ന, അധഃപതിച്ചിരിക്കുന്നു. നമ്മുടെ ഗ്രഹത്തെ നമ്മുടെ സുരക്ഷിതത്വത്തിനും സുഖഭോഗങ്ങൾക്കുമായി അനിയന്ത്രിതമായി ചൂഷണം ചെയ്ത്, സ്രോതസുകൾ പലതും നാമാവശേഷമാകുന്നു എന്നത് മുന്നോട്ടുള്ള ജീവിതസാദ്ധ്യതയെ തന്നെ ചോദ്യം ചെയ്യുന്നു. മാത്രമല്ല സൃഷ്ടിയുടെ സർവ്വവിധമായ മലിനീകരണം അതിൻെറ പാരമ്യത്തിലേക്ക് എത്തുകയാണ്. ഇതു വരുത്തുന്ന വിനയെന്തെന്ന് നമുക്കു നല്ലവണ്ണം അറിയാമെങ്കിലും ഒരുദാഹരണം രേഖപ്പെടുത്തട്ടെ. ഹരിതഗൃഹപ്രഭാവം (Green House effect) എന്ന ആ മഹാവിപത്ത് അടുത്തെത്തുകയാണ്. ഫാക്ടറികളിൽനിന്നും മററും പുറത്തുപോകുന്ന കാർബൺ ഡൈഓക്സൈഡ്, മീഥേൻ, ക്ലോറോഫ്ളൂറോ കാർബണുകൾ തുടങ്ങിയ വാതകങ്ങൾ അന്തരീക്ഷത്തിൽ കൂടുതലായി വരുന്നതുമൂലം ഇവ ഭൂമിയിൽനിന്നു പ്രതിഫലിക്കുന്ന സൂര്യവികിരണങ്ങളെ , ആഗിരണം ചെയ്യുന്നു. ഇത് ആന്തരീക്ഷ താപനില വർദ്ധിപ്പിക്കുന്നു. തൽഫലമായി ഹിമപാളികൾ ഉരുകൽ, സമുദ്രജലത്തിൻെറ താപവികാസം (Thermal expansion) 25%–165% വരെ സമുദ്രനിരപ്പ് ഉയരുവാൻ സാദ്ധ്യതയുണ്ട്. സൃഷ്ടിയുടെ താളവും ഭദ്രതയും ഒക്കെ നഷ്ടമാവുന്നത് ദൈവത്തിൻെറ കൂട്ടുവേലക്കാരായ നമ്മുടെ മനസാക്ഷിയെ ഉണർത്തേണ്ടതല്ലേ.

വ്യവസായ മലിനീകരണത്തിൻെറ ദുരന്തത്തിലേക്കും ലോകമനസാക്ഷിയെ ഉൺർത്തുന്നതിൻെറ ഭാഗമായി Asia Pacific Resource Centre സംഘടിപ്പിച്ച അന്താരാഷ്ട്ര പരിപാടികളിൽ പങ്കെടുത്ത പ്രൊഫ. മാത്യു കോശി പുന്നക്കാട് 'ജപ്പാൻ പുരോഗതി നരകത്തിലേയ്ക്കോ?' എന്ന തലക്കെട്ടിൽ മാതൃഭൂമി ആഴ്ചപ്പതിപ്പിൽ (1990 മെയ് 20) എഴുതിയ ലേഖനം ഇത്തരുണത്തിൽ ചിന്തോദ്ദീപകമാണ്. വ്യവസായിക ദുരന്തത്തിനു പാത്രമായ ജപ്പാനിലെ മിനമാതം ഗ്രാമവാസികളുടെ വാക്കുകളെ ഉദ്ധരിച്ചുകൊണ്ട് അദ്ദേഹം ഇങ്ങനെ എഴുതുന്നു.

'ഇരുപതാം നൂററാണ്ടിലെ വ്യവസായ ദുരന്തങ്ങളായ മിനമാതാരോഗവും ഭോപ്പാൽഗ്യാസ് ദുരന്തങ്ങളും ചെർണോബിൽ ന്യൂക്ളിയർ ദുരന്തങ്ങളും ഞങ്ങളെ വേദനിപ്പിക്കുന്നു. മനുഷ്യനും പ്രകൃതിയും സന്തോഷത്തിലും സഹവർത്തിത്വത്തിലും കഴിയുന്നതായ മനോഹരലോകമായിത്തീരട്ടെ ഇരുപത്തിഒന്നാം നൂററാണ്ട്. വ്യവസായമലിനീകരണത്തിനെതിരേ, ലാഭക്കൊതിക്കെതിരേ പോരാടുവാൻ ഞങ്ങൾ ഒത്തുചേരുന്നു'.

## 2. വിഭാഗീയതകൾ

ശാസ്ത്രസാങ്കേതിക പുരോഗതി രാജ്യങ്ങൾ തമ്മിലുള്ള അകലം കുറയുന്നതിനു ഇടയാക്കി എന്നു പറയാറുണ്ടെങ്കിലും വിഭാഗീയതകൾ വർദ്ധിച്ചുവരുന്നു എന്നത് ദുഃഖകരമായ യാഥാർത്ഥ്യമാണ്. ഒന്നിനോടുള്ള സ്നേഹവും കൂറും മറെറാന്നിനോടുള്ള വിദ്വേഷവും പകയുമായി പരിണമിക്കുന്നു. ഇതാണല്ലോ വർഗീയതയുടെയും വിഭാഗീയതകളുടെയും അടിസ്ഥാനം. കുടുംബം, മതം, സമുദായം, ദേശം, ഭാഷ, വർണ്ണം, വർഗം, ഇവയുടെ അടിസ്ഥാനത്തിൽ എത്ര വിഭാഗങ്ങളായാണ് ഈ കൊച്ചുഗൃഹത്തിലെ നിവാസികൾ അകന്നു കഴിയുന്നത്. മനുഷ്യവർഗത്തിൻെറ അടിസ്ഥാനസ്വഭാവമായ കൂട്ടായ്മയും സ്നേഹവും സാധ്യമാകണമെങ്കിൽ പരിശുദ്ധാത്മാവിൻെറ പുതുക്കൽ പ്രവർത്തനത്തിനു വിധേയമാകേണ്ടിയിരിക്കുന്നു.

## 3. അനീതിയും അശുദ്ധിയും

അർഹതപ്പെട്ടതിൻെറ നിഷേധിക്കലൊണല്ലോ അനീതി. ആഫ്രിക്കയിലും മററും വർണ്ണത്തിൻെറ പേരിൽ അർഹതപ്പെട്ട അവകാശങ്ങൾ പലരും ആഫ്രിക്കൻ വംശജർക്കു നിഷേധിക്കുന്നു. പെൺകുട്ടിയായിപ്പോയതിനാൽ ജീവിക്കുവാനുള്ള അവകാശം നഷ്ടപ്പെടുന്ന ഹതഭാഗ്യരുള്ള നാടാണ് നമ്മുടേത് എന്നു നാം ഓർക്കണം. യഹൂദൻമാരുടെ ജീവിതാവകാശത്തെ ഉൻമൂലനം ചെയ്തു ഹിററ്ലർ ഭാഗികമായി ഇന്നും ജീവിക്കുകയാണ്. യുദ്ധോപകരണ വിപണികൾ കുത്തകയാക്കുന്ന Mafia പോലുള്ള അന്താരാഷ്ട്രകൊള്ളക്കമ്പനികൾ പാവപ്പെട്ട രാജ്യങ്ങളുടെ സാമ്പത്തിക ഭദ്രതയെയും സമാധാനത്തെയും തകർക്കുന്നു, നിഷേധിക്കുന്നു. ക്രിസ്തീയ സഭകളും അനീതികൊണ്ടു കലുഷിതമാകുകയല്ലേ? സാമ്പത്തിക പരാധീനത, പിന്നോക്കവിഭാഗങ്ങളിലെ അംഗത്വം, താഴ്ന്ന കുടുംബസ്ഥിതി എന്നിവയുടെ പേരിൽ അർഹതപ്പെട്ട അവകാശങ്ങൾ നിഷേധിക്കുന്നവർ. സ്നേഹത്തിനും നീതിക്കുംവേണ്ടി ജീവിച്ച് ഉപദേശിച്ച ക്രിസ്തുവിൻെറ അനുയായികൾ, (ക്രിസ്ത്യാനി) എന്നവകാശപ്പെടുന്നത് അനീതി'യാണ് അധർമ്മമാണ്.

വർദ്ധിച്ചുവരുന്ന നഗ്നപ്രദർശനങ്ങൾ, പരസ്യങ്ങൾ, നീലച്ചിത്രങ്ങൾ, അശ്ളീല സാഹിത്യം, അശ്ളീലം നിറഞ്ഞ സംസാരം, സ്വവർഗ്ഗരതി, ഇവ വികലമായ ലൈംഗികാസ്വാദനത്തിനുള്ള വഴിപിഴച്ച തൃഷ്ണയെ വ്യക്തമാക്കുന്നു. Aids തുടങ്ങിയ രോഗങ്ങൾ ഒരു തിരിച്ചടിയാണെങ്കിലും വലിയ മാററമൊന്നും വന്നിട്ടില്ല.

# പരിശുദ്ധാത്മാവേ, വരുക സൃഷ്ടിയെ പുതുതാക്കുക

ദൈവം ആത്മാവിനെ പ്രവഹിപ്പിച്ചു സൃഷ്ടിയെ മുഴുവൻ പുതുക്കുന്നു എന്നത് പഴയ നിയമത്തിലെ ശക്തമായ പ്രതിബിംബങ്ങളിലൊന്നാണ്. പെന്തക്കോസ്തുനാളിൽ പരിശുദ്ധാത്മാവിൻെറ പ്രവാഹം വിശ്വസിച്ചവരെ ഒരു സമൂഹമായി സഭ കൂട്ടിച്ചേർത്ത മഹാസംഭവമായി പുതിയ നിയമത്തിൽ കാണുന്നു. ആദ്യശിഷ്യന്മാർക്ക് പരിശുദ്ധാത്മാവ് വിശ്വാസത്തിൻെറയും പ്രത്യാശയുടെയും ആനന്ദത്തിൻെറയും പ്രഭാവമായിരുന്നു. അവരുടെ ഇടയിൽ പ്രവർത്തിച്ച ശക്തിവിശേഷമായി പരിശുദ്ധാത്മാവിനെ അവർ അനുഭവിച്ചു. ജീവദാതാവായ കർത്താവ് എന്നു പരിശുദ്ധാത്മാവിനെ ഏററുപറയാൻ സഭ കാലക്രമേണ പഠിച്ചു—അതേ—സഭകളുടെ ലോകകൗൺസിലിൻെറ 1991—ലെ മുഖ്യചിന്താവിഷയമായ പരിശുദ്ധാത്മാവേ വരുക; സർവ്വ സൃഷ്ടിയെയും പുതുക്കുക എന്ന ചിന്താധാരയെ സമഗ്രമായി പഠനവിധേയമാക്കുന്നതിനു ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനത്തിൻെറ 82—ാമതു വാർഷികസമ്മേളനത്തിനു സാധിച്ചു.

ആത്മീയ സാമൂഹ്യരംഗങ്ങളിൽ സഭയുടെ ഒരു ശക്തികേന്ദ്രമായ കോലഞ്ചേരികടയിരുപ്പ് സെൻറ് പീറേറഴ്സ് ഇംഗ്ളീഷ് മീഡിയം സ്കൂളിലെ വിശാലമായ അന്തരീക്ഷത്തിൽ പ്രപഞ്ചത്തിൻെറ മുഴുവൻ മദ്ധ്യസ്ഥതയ്ക്കായി 'പരിശുദ്ധാത്മാവേ വരിക, സൃഷ്ടിയെ പുതുതാക്കുക' എന്ന ചിന്താവിഷയം ധ്യാനിച്ചുകൊണ്ട് ഇൻഡ്യയുടെ വിവിധ കോളജുകളിൽനിന്ന് 500—ലധികം പ്രതിനിധികൾ സമ്മേളനത്തിൽ സംബന്ധിച്ചു.

1990—ഡിസംബർ 26—ന് പ്രസ്ഥാനം പ്രസിഡണ്ട് ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ പതാക ഉയർത്തിയതോടെ അഞ്ചുദിവസം നീണ്ടുനിന്ന കോൺഫ്രൻസിന് തിരശ്ശീല ഉയർന്നു. മദ്രാസ് ഭദ്രാസനാധിപൻ സഖറിയാസ് മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്താ കോൺഫ്രൻസ് ഉദ്ഘാടനം ചെയ്തു. ലണ്ടനിലെ സൊസൈററി ഓഫ് ഫ്രാൻസിസ് അംഗം റവ: തദേവൂസ് വിഞ്ജപ്തി, പ്രസംഗം ചെയ്തു.

'ലോകജീവിതം ദൈവസൃഷ്ടിയായും പരിശുദ്ധാത്മാവിൻെറ ദാനമയും സ്വീകരിക്കുമ്പോൾ മാത്രമേ അതു പരിപോഷിപ്പിക്കാനും സംരക്ഷിക്കാനും പുതുതാക്കാനും സാധിക്കൂ. ഈ ലോകവും അതിലെ വൈവിദ്ധ്യമാർന്ന ജീവജാലകങ്ങളും ദൈവത്തിൻെറ വകയാണ്. ഈ സത്യം തുറന്നു പറയാനും അതിനു സാക്ഷ്യം വഹിക്കാനും സമസ്തസൃഷ്ടിയെയും സംരക്ഷിക്കാനും സഭയെ പരിശ്ദ്ധാത്മാവ് അധികാരപ്പെടുത്തിയിരിക്കുന്നു എന്ന്—അദ്ദേഹം ചൂണ്ടിക്കാട്ടി.

'പരിശുദ്ധാത്മാവും സഭയുടെ ദൗത്യവും' എന്ന വിഷയത്തെ കേന്ദ്രീകരിച്ച് അഭിവന്ദ്യ ഗീവർഗീസ് മാർ ഒസ്താത്യോസ് മെത്രാപ്പോലീത്താ ക്ളാസെടുത്തു. പരിശുദ്ധാത്മാവുകൂടി

## സാജൻ കുററിക്കണ്ടത്തിൽ

ഉൾപ്പെട്ട ത്രിത്വത്തിലാണ് നിത്യമായ സ്നേഹം നിലനിൽക്കുന്നതെന്നും, പരിശുദ്ധാത്മാവിൻെറ പ്രവർത്തനംകൊണ്ട് സമൂഹത്തിലെ അന്ധകാരം മാററി വ്യക്തികളും, സമൂഹവും, ഇടവകകളും, സഭയും പുതുക്കം പ്രാപിക്കണമെന്നും തിരുമേനി ആഹ്വാനംചെയ്തും. പരിശുദ്ധാത്മാവിൻെറ ശക്തി ലഭിക്കാത്തതിനാൽ യുവജനങ്ങൾ മദ്യത്തിൻെറയും, മയക്കുമരുന്നിൻെറയും 'ശക്തി' തേടിപ്പോകുന്നു. പിതാവും, പുത്രനും സമത്വത്തിൽ ആയിരിക്കുന്നതുപോലെ ദൈവീക അനുഗ്രഹങ്ങൾ സാമൂഹ്യനീതിയനുസരിച്ചു പങ്കിടുന്ന ഒരു പുതിയ വ്യവസ്ഥിതി സൃഷ്ടിക്കുന്നതിനായി വിദ്യാർത്ഥികൾ പ്രവർത്തിക്കണമെന്നും അദ്ദേഹം അഭ്യർത്ഥിച്ചു.

'വി. കുമ്പസാരത്തിനുളള ഒരുക്കം' ആസ്പദമാക്കി റവ: ഡോ; ജേക്കബ് ചെറിയാനും, 'പരിശുദ്ധാത്മാവ്തിരുവെഴുത്തുകളിൽ' എന്ന വിഷയത്തെ ആസ്പദമാക്കി ബൈബിൾ സൊസൈററി ജനറൽ സെക്രട്ടറി ശ്രീ. ബി. കെ. പ്രമാണിക്കും, ക്ളാസെടുത്തു.

വിദ്യാർത്ഥി പ്രസ്ഥാനം ആലുവയിൽ നിർമ്മിക്കുന്ന മാർ ഗ്രീഗോറിയോസ് സ്ററഡി സെൻററിൻെറ നിർമ്മാണത്തിനുവേണ്ടി വിദ്യാർത്ഥികളിൽനിന്നും ശേഖരിക്കുന്ന 'ഓപ്പറേഷൻ

---

ചുരുക്കത്തിൽ ആ ഫലം തങ്ങൾക്കു നല്ലതെന്നു തെററിദ്ധരിച്ച് സ്വാതന്ത്ര്യം ദുർവിനിയോഗപ്പെടുത്തി അതു ഭക്ഷിച്ച ആദി മാതാപിതാക്കളുടെ പാത ഇന്നും തുടർന്നുകൊണ്ടിരിക്കുകയാണ്. പ്രശസ്തിയും, സ്ഥാനമാനമഹിമകളും, ഭൗതിക സുഖത്തിൻെറ പരമമായ ഉപയോഗവും ആണ് ജീവിതത്തിനു അത്യാവശ്യവും നല്ലതും എന്ന് തെററിദ്ധരിച്ച് നാം നമുക്കു നൽകപ്പെട്ടിരിക്കുന്ന സ്വാതന്ത്ര്യത്തെ ദുരുപയോഗപ്പെടുത്തി. സൃഷ്ടിയെ ദൈവോദ്ദേശ്യത്തിൽനിന്നു വ്യതിചലിപ്പിക്കുന്നു. ഈ പശ്ചാത്തലത്തിൽവേണം ദൈവത്തിൻെറ പുതുക്കൽ പ്രക്രിയ നാം മനസിലാക്കേണ്ടത്. ★

ശില്പി'യുടെ പ്രവർത്തനങ്ങളുടെ അവലോകനം പ്രൊഫ: എബ്രഹാം മാത്യു നടത്തി.

വിവിധ വിഷയങ്ങളെ ആസ്പദമാക്കി നടത്തിയ വർക്ക്ഷോപ്പുകൾക്ക്, കോപ്റ്റിക്ക് ഓർത്തഡോക്സ് സഭയുടെ പ്രതിനിധിയായി എത്തിയ യൂയാക്കീം, നിയുക്ത മെത്രാൻ ഗീവർഗീസ് റമ്പാൻ, ഫാ. ജോണി ജോർജ്ജ്, യോഗാചാര്യ ശിശരൻ, എ. കെ. തോമസ്, പോൾ മണലിൽ, ചെറിയാൻ വറുഗീസ് എന്നിവർ നേതൃത്വം നൽകി.

ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്ത അദ്ധ്യക്ഷതവഹിച്ച പൊതുസമ്മേളനം ശ്രേഷ്ഠ നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറിലോസ് മെത്രാപ്പോലീത്ത ഉദ്ഘാടനംചെയ്തു. പൗലോസ് മാർ മിലിത്തിയോസ് തിരുമേനി, ഏ.കെ. തോമസ്, എം. ററി. പോൾ, പ്രൊഫ. ടൈററസ് വർക്കി എന്നിവർ പ്രസംഗിച്ചു. പ്രൊഫ. പി. സി. ഏലിയാസ് സ്വാഗതവും അജോയ് വറുഗീസ് ജോയ് നന്ദിയും പറഞ്ഞു.

'മനശാസ്ത്ര പ്രഭാഷണം' നടത്തിയ റവ: സിസ്ററർ ജോവാൻ ചുങ്കപ്പുര യുവത്വത്തിന്റെ വിവിധ പ്രശ്നങ്ങളിലേക്ക് വിരൽചൂണ്ടി. ലക്ഷ്യം നേടാതെ വരുന്നതിലുള്ള അസംതൃപ്തിയും ജീവിതത്തിന്റെ വൈകാരിക സംഘട്ടനങ്ങളെക്കുറിച്ചു കൂടുതൽ മനസിലാക്കി, ദൈവവിശ്വാസത്തിലൂടെ, കുടുംബങ്ങൾ പരസ്നേഹത്തോട് കൂടുതൽ വ്യക്തികളുമായി ഇടപെട്ട് ഏകാന്തതമാററി ജീവിതം കൂടുതൽ ധന്യമാക്കാൻ കഴിയണമെന്നും റവ. ജോവാൻ അഭിപ്രായപ്പെട്ടു. പരിശുദ്ധാത്മാവ് വി. സഭയുടെ കൗദാശിക രഹസ്യങ്ങളിൽ എന്ന വിഷയത്തെ അടിസ്ഥാനമാക്കി ഓർത്തഡോക്സ് സെമിനാരി അദ്ധ്യാപകൻ ഫാ. എം. ഓ. ജോൺ ക്ളാസെടുത്തു. സൃഷ്ടിയുടെ ആരംഭത്തിൽ വെള്ളത്തിൻമീതെ പരിവർത്തിച്ചുകൊണ്ടിരുന്ന ദൈവത്തിന്റെ ആത്മാവാണ് വി. കൂദാശയുടെ രഹസ്യങ്ങളിലൂടെ, ആന്തരികമർമ്മങ്ങളിൽ വ്യാപരിക്കുന്നതെന്ന് അദ്ദേഹം വിശദീകരിച്ചു.

ഉച്ചയ്ക്കുശേഷം നടന്ന വിദ്യാർത്ഥി സെമിനാറിൽ എൽസി. കുര്യൻ മോഡറേററായിരുന്നു. ജയിംസ് ഓമല്ലൂർ, വി. ഫിലിപ്പ് മാത്യു, ബിനു വി. ജോൺ, ശാന്തിവറുഗീസ്, ബിജു ഏബ്രഹാം എന്നിവർ 'സ്നേഹപീഡനം' എന്ന വിഷയത്തിന്റെ വിവിധ വശങ്ങളെ ആഷ്പദമാക്കി സംസാരിച്ചു.

സമാപനദിവസമായ 30–ന് പ്രസ്ഥാനം പ്രസിഡണ്ട് അഭിവന്ദ്യ തെയോഫിലോസ് തിരുമേനി 'ഇംഗ്ളീഷിൽ' വി. കുർബാനയർപ്പിക്കുകയും ക്യാമ്പംഗങ്ങൾ വി. കുർബാന അനുഭവിക്കുകയും ചെയ്തു.

അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ് തിരുമേനി, നിയുക്ത മെത്രാൻന്മാരായ ജോബ് തോമസ് റമ്പാൻ, സഖറിയാ റമ്പാൻ, ഗീവറുഗീസ് റമ്പാൻ, സിറിൽ റമ്പാൻ, വിദേശപ്രതിനിധികളായ തദേവൂസ്, യുവാക്കിം എത്യോപ്യൻ പ്രതിനിധി സിയും യാമി എന്നിവർ കോൺഫ്രൻസിൽ പങ്കെടുത്തു.

റിപ്പി മോറം എൻഡോവ്മെൻറ് ഫണ്ടിൽനിന്നും വിവിധതരം സംഗീതമൽസരവിജയികൾക്കും പി. സി. അലക്സാണ്ടർ എൻഡോവ്മെൻറ് ഫണ്ടിൽനിന്നും പ്രസംഗമൽസരവിജയികൾക്കും സമാപനസമ്മേളനത്തിൽവച്ച് സമ്മാനം നൽകി.

പ്രസംഗമൽസരത്തിന് പ്രൊഫ. ജോൺ മാത്യുവും ക്വിസ് മൽസരത്തിന് ഡീക്കൻ എം.സി. ചെറിയാനും സംഗീതപരിശീലനത്തിന് സിസ്ററർ ശലോമിയും ശ്രീമതി നിർമ്മല റജിയും നേതൃത്വം നൽകി.

പെന്തക്കോസ്തു ദിനത്തിൽ സ്വർഗ്ഗത്തിൽ നിന്നും കാററിലൂടെയും തീനാളങ്ങളിലൂടെയും ശിഷ്യന്മാരുടെ മേൽ പരിശുദ്ധാത്മാവിനെ അയച്ച് അവരെ ആനന്ദംകൊണ്ട് നിറയ്ക്കുകയും സുവിശേഷം പ്രസംഗിക്കുവാൻ ധൈര്യം പകരുകയും ചെയ്ത സർവ്വശക്തനാം ദൈവമേ, നിന്റെ സത്യത്തിന് സാക്ഷികളാവാനും എല്ലാ ജനങ്ങളെയും നിന്റെ സ്നേഹാഗ്നിയിലേക്ക് ആകർഷിക്കാനും അതേ ആത്മാവിന്റെ ശക്തിയിൽ ഞങ്ങളെയും അയയ്ക്കണമേ—എന്ന പ്രാർത്ഥനയോടെ അഞ്ചുദിവസം നീണ്ടുനിന്ന കോൺഫ്രൻസിന് തിരശീല വീണു.

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്





Jacob Philip.





ഒരു വിശ്വാസി, V. J. Philip.




കുഞ്ഞനുജൻമാരേ....കുഞ്ഞനുജത്തിമാരേ,

മഞ്ഞുപെയ്യുന്ന ഒരു ദിവസമാണ് കുഞ്ഞിച്ചായൻ ഈ കത്തെഴുതുന്നത്. മഞ്ഞു മാത്രമല്ല മഴയുമുണ്ട്. മഞ്ഞും മഴയും ഹായ്? എത്ര സുന്ദരം. അല്ലേ?

ഇത് എഴുതുന്നത് 1991 ജനുവരി 11–ാം തീയതിയാണ്. ഇന്നു രാവിലെ തുടങ്ങിയ മഞ്ഞുമഴ ഇപ്പോഴും അവസാനിച്ചിട്ടില്ല. മഞ്ഞിന്റെ നിറമുള്ള കുഞ്ഞുങ്ങൾ മഞ്ഞിലും മഴയിലും കളിച്ചു രസിക്കുന്നു. അവർ സ്നോബോൾ ഉണ്ടാക്കി പരസ്പരം എറിയുന്നു. ചില കുസൃതികൾ യാത്രക്കാർക്കിട്ടും എറിയാൻ മടിക്കുന്നില്ല. തെന്നിത്തെറിച്ചും തുള്ളിച്ചാടിയും ഇടയ്ക്കിടയ്ക്കു മറിഞ്ഞുവീണും കളിക്കുന്ന ആ കൊച്ചുകൊച്ചു മാലാഖമാർ കുഞ്ഞിച്ചായന്റെ മനസിന് ആനന്ദം പകരുന്നു.

ജനുവരിയിൽ എഴുതുന്ന ഈ കത്ത് നിങ്ങൾ വളരെ താമസിച്ചേ വായിക്കൂ എന്ന് കുഞ്ഞിച്ചായനറിയാം. കുഞ്ഞിച്ചായൻ നിങ്ങളിൽനിന്നും വളരെ അകലെയാണല്ലോ. അകലെയാണെങ്കിലും മനസുകൊണ്ട് നിങ്ങളുടെ അടുത്തുണ്ട്. അകലത്തിന് ഒരിക്കലും അകററാൻ ആകാത്തവിധം എന്റെ മനസ് കൊച്ചു കൂട്ടുകാരോടൊത്തുണ്ട്. അടുത്ത് വളരെ അടുത്ത്.

കഴിഞ്ഞ വർഷം നിങ്ങളോടൊത്തു ചെലവഴിച്ച ദിവസങ്ങൾ എത്ര ആനന്ദകരം ആയിരുന്നു. പുളകം കൊള്ളിക്കുന്ന ഓർമ്മകൾ.

ഇനി ഒരു കൊച്ചു കഥ പറയാം. സന്തോഷം നല്കുന്ന കഥകൾ പറയുന്നതാണ് കുഞ്ഞിച്ചായന് ഇഷ്ടം. പക്ഷെ ഒരു ദു:ഖ കഥയാണ് കുഞ്ഞിച്ചായൻ ഇപ്രാവശ്യം പറയുന്നത്. ഒരു സംഭവകഥ.

ഈ പുതുവത്സരപ്പിറവിയിൽ അമേരിക്കയിലെ ഒരു പട്ടണത്തിൽ നടന്ന കഥയാണിത്. മഞ്ഞുതുള്ളിയുടെ വിശുദ്ധിയും സൗന്ദര്യവും ഉള്ള ഒരു പെൺകുട്ടി ആയിരുന്നു കൊളീൻ. മാതാപിതാക്കളുടെ മധുരസ്വപ്നം ആയിരുന്നു ആ ഓമന പെൺകിടാവ്. അദ്ധ്യാപകരും കൂട്ടുകാരും അവളെ ആഴമായി സ്നേഹിച്ചു. പ്രകാശം പരത്തുന്ന ഒരു മാലഖയെപ്പോലെ അവൾ പാറിപ്പാറി നടന്നു.

പുതുവത്സരപ്പിറവി ആഘോഷമായി കൊണ്ടാടണമെന്ന് കൊളീനും കൂട്ടുകാരും തീരുമാനിച്ചു. പുതുവത്സരം പിറക്കുമ്പോൾ ആരാണ് ആഹ്ളാദിക്കാത്തത്? പുതുവത്സരാരാധനയോടുകൂടി ഭക്തജനങ്ങൾ പുതുവത്സരത്തെ സ്വാഗതം ചെയ്യുന്നു. എന്നാൽ ചിലർ ആരാധനയെക്കാൾ ആഘോഷത്തിനും ആനന്ദത്തിനും ആണ് പ്രാധാന്യം നല്കുക. അമേരിക്കക്കാർക്ക് പുതുവൽസരപ്പിറവി ആനന്ദ ലഹരിയാണ്. എല്ലാ അർത്ഥത്തിലും 'ലഹരി' തന്നെ. പതിവിലേറെ അന്ന് പലരും മദ്യപിക്കും. പുതുവത്സരപ്പിറവി, അമേരിക്കയുടെ സ്വാതന്ത്ര്യദിനമായ ജൂലൈ 4 ഇതൊക്കെ മദ്യത്തിന്റെ അകമ്പടിയോടെയാണ് അധികം പേരും ആഘോഷിക്കുക. വിശുദ്ധ ദിവസമായ ക്രിസ്മസ്പോലും മദ്യലഹരിയിലാണ് കൊണ്ടാടുക. എത്ര ദു:ഖകരം. എത്ര ലജ്ജാകരം.

മദ്യപാനശീലം ഒരു രോഗമാണ്. ആത്മാവിനും ശരീരത്തിനും മനസിനും ഹാനി വരുത്തുന്ന ഒരു മാരകരോഗം. രോഗം എന്നതുപോലെതന്നെ വലിയ പാപവുമാണ് മദ്യപാനം. മററു പാപങ്ങളിലേക്ക് വഴി നടത്തുന്ന പാപങ്ങളുടെ രാജാവാണ് മദ്യം. ഈ രോഗം നമ്മുടെ നാട്ടിലും പടർന്നുപിടിച്ചിരിക്കുന്നു. പലരും ഇതു പാപമായി കണക്കാക്കുന്നില്ല. കുട്ടികളുടെ മുമ്പിൽവച്ച് മുതിർന്നവർ കുടിക്കുന്നു. കല്യാണം, യാത്രഅയപ്പ്, വരവേല്പ്, പിറന്നാൾ, പെരുന്നാൾ എന്നുവേണ്ടാ ആഹ്ളാദവേളകളിലെല്ലാം മദ്യം കൂടിയേ കഴിയൂ എന്നായിട്ടുണ്ട്. നമ്മുടെ നാട്ടിലെ സ്ഥിതി ഇതാണെങ്കിൽ അമേരിക്കയിലെ കാര്യം പറയേണ്ടതില്ല.

കൊളീനും കൂട്ടുകാരും അല്പം മദ്യത്തോടുകൂടിയാണ് പുതുവത്സരം ആഘോഷിച്ചത്. അത് ഒരു വലിയ തെററായി അവർ കരുതിയില്ല. കുടിക്കുന്തോറും കുടിച്ചതു പോരാ എന്നു തോന്നി. പല കുടിയന്മാരും അപകടത്തിൽ വീഴുന്നത് ഇങ്ങനെയാണ്. ആദ്യം കൂട്ടുകാരുടെ നിർബ

ന്ധത്തിനു വഴങ്ങി അല്പം കുടിക്കും. അപ്പോൾ ഒരു ചെറിയ രസം തോന്നും. കൂടുതൽ രസം കിട്ടാൻ വീണ്ടും കുടിക്കും. അങ്ങനെ കുടിച്ചു കുടിച്ചു മുക്കുടിയന്മാരായി തീരും. നാടിനും വീടിനും ശാപം വരുത്തിവയ്ക്കും.

കൊളീനും കൂട്ടുകാരും മതിമറന്നു കുടിച്ചു. ലഹരി കൂടിയ മദ്യം എത്രമാത്രം അകത്തുചെന്നെന്ന് അവർ അറിഞ്ഞില്ല. അവർ ആടി പാടി നൃത്തം ചെയ്തു. ഇതിനിടയിൽ കൊളീൻ കുഴഞ്ഞുവീണു. ആ വീഴ്ച അവളുടെ അവസാനത്തെ വീഴ്ച ആയിരുന്നു. മിടുമിടുക്കി ആയ ആ പെൺകുട്ടി അന്ത്യശ്വാസം വലിച്ചു. ആ കൊച്ചു പൂമൊട്ട് അകാലത്തിൽ കരിഞ്ഞുവീണു. ഭാവിയിലെ ഒരു സുന്ദരപുഷ്പം ഞെട്ടററു നിലം പതിച്ചു. കൊളീന്റെ മരണം അവളുടെ കുടുംബത്തിനു മാത്രമല്ല ദു:ഖം ഉളവാക്കിയത്. ആ കൊച്ചു പെൺകുട്ടിയുടെ മരണവാർത്ത അറിഞ്ഞവരെല്ലാം കണ്ണീരു വീഴ്ത്തി.

ഒരു പത്രം ഇങ്ങനെയെഴുതി 'അവൾ കുടിച്ചു മരിച്ചു'. ആരെയാണ് ഈ വാർത്ത വേദനിപ്പിക്കാഞ്ഞത്? സമർത്ഥയായ ആ പെൺകുട്ടിയെക്കുറിച്ച് മാതാപിതാക്കൾ നെയ്തു കൂട്ടിയ മധുരസ്വപ്നങ്ങൾ മുഴുവൻ കരിഞ്ഞു ചാമ്പലായി.

നിങ്ങളെ ഓരോരുത്തരെയും കുറിച്ചും മാതാപിതാക്കൾ മധുരസ്വപ്നങ്ങൾ നെയ്യുന്നു. സ്കൂളിൽനിന്നു പുസ്തകക്കെട്ടുമായി വരുമ്പോൾ നിങ്ങളുടെ കണ്ണുകളിലേക്ക് നോക്കിക്കൊണ്ട് ഡോക്ടറെയും, എഞ്ചിനീയറെയും, ശാസ്ത്രജ്ഞനെയും, വൈദികനെയും ഒക്കെ അവർ സ്വപ്നം കാണുന്നു. ആ സ്വപ്നങ്ങൾ നിങ്ങൾ ചാമ്പലാക്കുമോ?

മദ്യത്തിനും മയക്കുമരുന്നിനും അടിമകൾ ആകുന്നവർ സുന്ദരഭാവി എന്ന ചില്ലുകൊട്ടാരം ഉടച്ചുതകർക്കുന്നവരാണ്. തമാശയ്ക്കുപോലും മദ്യം മയക്കുമരുന്ന് പുകവലി ഇവയിലൊന്നും ഏർപ്പെടുകയില്ലെന്ന് പ്രതിജ്ഞയെടുക്കണം. പലരും നിങ്ങളെ പ്രലോഭിപ്പിച്ചെന്നുവരും. ആ പ്രലോഭനങ്ങളിൽ വീഴരുത്.

നമ്മുടെ രാഷ്ട്രപിതാവായ മഹാത്മജിയും, അടിമകളുടെ വിമോചകനായ ഏബ്രഹാം ലിങ്കനും ചെറുപ്പകാലത്ത് അവരുടെ അമ്മമാരുടെ മുമ്പിൽ വച്ച് ഒരു വലിയ പ്രതിജ്ഞ ചെയ്തിരുന്നു.

മദ്യപാനം, ധൂമപാനം ഈ ദുശീലങ്ങളിൽ വീഴുകയില്ല എന്നായിരുന്നു ആ പ്രതിജ്ഞ. അവർ ആ പ്രതിജ്ഞ പാലിച്ചു. ലോകത്തിന് വെളിച്ചം പകർന്ന മഹാത്മാക്കളായി വളർന്നു.

നമ്മുടെ നെയ്വിളക്കുകൾ ആയിത്തീരാൻ നമുക്കും ശ്രമിക്കാം. കഴിഞ്ഞ പ്രാവശ്യം നാട്ടിൽ വന്നപ്പോൾ ഇടുക്കി മെത്രാസനാധിപൻ അഭിവന്ദ്യ ബർണബാസ് തിരുമേനി, സി. യു. മാത്യുസാർ,


# THEVALAKARA VAIDYANS' PUBLIC SCHOOL

THIRUVANANTHAPURAM

A Public School in the CBSE stream has been established at Thiruvananthapuram under the auspices of the THEVALAKARA VAIDYANS' EDUCATIONAL & CHARITABLE TRUST, THIRUVANANTHAPURAM.

**Admission:** The course commences in May 1991. Filled in application forms for admission to standards I to VI shall reach the Principal on or before March 31, 1991.

**Appointments:** Applications for appointment from experienced Post graduate/ graduate trained teachers are invited.

**Membership:** Members of the THEVALAKARA VAIDYANS' families (Sons & Daughters of the female branch are also eligible for the membership of the TRUST) are admitted to the Life membership of the THEVALAKARA VAIDYANS' EDUCATIONAL & CHARITABLE TRUST on payment of Rs. 2000/- (Rupees Two thousand only) per member. Membership is now open only to 100 (One hundred) members of the family allotted on the 'first come first serve' basis. The membership fee is proposed to be raised to Rs. 10,000/- beyond the first hundred. All eligible members of the family may avail of this opportunity. Application form for membership is Available with the Managing Trustee.

Thomas Kunchandy Vaidyan
(Managing Trustee, T V E & C Trust)
Thekkethayil, NCC Road,
Ambalamukku, Trivandrum - 695 005

Thiruvananthapuram
02-01-1991

# ക്രൂശിലെ തിരുമൊഴികൾ

**Dn. M. C. CHERIAN**

കാൽവറിയിലെ കുരിശേ! എന്നോടു സംസാരിക്കുക!

എന്റെ രക്ഷകന്റെ ക്ഷമയുടെ പ്രാർത്ഥന. പിതാവേ! ഇവർ ചെയ്യുന്നതെന്ത് എന്ന് ഇവർ അറിയായ്കയാൽ ഇവരോടു ക്ഷമിക്കണമേ എന്ന ക്ഷമയുടെ പ്രാർത്ഥന.

ഭൂമിയിലുള്ളവരിൽ ഒരുവനാണ് ഞാൻ

ചെയ്യുന്നത് എന്ത് എന്ന് അറിയാത്ത ഒരുവൻ. കാൽവറിയിലെ കുരിശേ! എന്നെ കേൾപ്പിക്കുക! രാജത്വം പ്രാപിച്ചുവരുമ്പോൾ എന്നേയും ഓർക്കണമേ എന്നു പ്രാർത്ഥിച്ചവനു കൊടുത്ത—

എന്നോടുകൂടെ പറുദീസായിൽ ഇരിക്കും എന്ന വാഗ്ദാനം. എന്റെ—പാപത്തിന്റെ—സംശയത്തിന്റെ—ഭയത്തിന്റെ—നഷ്ടപ്പെട്ട ജീവന്റെ—മങ്ങിയ വെളിച്ചത്തിനും മേലായി എന്നോടുകൂടെ ഉണ്ടെന്നുള്ള വാഗ്ദാനം.

ലോകാവസാനത്തോളം കൂടെയുണ്ടെന്നുള്ള വാഗ്ദാനം.

കാൽവറിയിലെ കുരിശേ! കരുതലാൽ എന്നെ
ആവരണം ചെയ്യുക.
എന്റെ രക്ഷകൻ തന്റെ മാതാവിനുവേണ്ടി
ചെയ്ത ആ കരുതലാൽ
ഇതാ നിന്റെ മകൻ എന്നു പറഞ്ഞ് ഏല്പിച്ചു
കൊടുത്ത ആ കരുതലാൽ
നിന്നാൽ വിജയിക്കുവാൻ, നിന്നാൽ പാലിക്കുവാൻ
എന്റെ ആത്മാവും എന്റെ ആശ്വാസവും
ആ ശക്തിയാൽ പൊതിയപ്പെടുവാൻ

നിന്റെ കരുതലാൽ എന്നെ ആവരണം ചെയ്യുക. കാൽവരിയിലെ കുരിശേ! എന്നെ ബോധവാനാക്കുക! എന്റെ ദൈവമേ! എന്റെ ദൈവമേ! എന്നെ കൈവിട്ടത് എന്ത് എന്ന നിലവിളി. പാ

പത്തിന്റെ മുത്ത്, നഷ്ടപ്പെടലിന്റെ ആഴം, യേശുവിന്റെ കണ്ണുകളിലൂടെ കണ്ട ആ വിലയേറിയ നിമിഷം.

സ്വർഗ്ഗത്തിന്റെ ശക്തികൾ കുലുക്കപ്പെട്ട ആ നിമിഷം എന്നിൽ ബോധം ഉദിപ്പിക്കുക. എന്നെ ബോധവാനാക്കുക.

കാൽവറിയിലെ കുരിശേ! എന്റെ ആത്മാവിനുവേണ്ടിയുള്ള രക്ഷകന്റെ ദാഹത്തെ കാണിച്ചു തരിക.

ദാഹിക്കുന്ന ഏവനും എന്റെ അടുക്കൽ വന്നു കുടിക്കട്ടെ എന്നു പ്രഖ്യാപിച്ചവന്റെ ദാഹത്തെ
പുറജാതിക്കാരിയുടെ മുമ്പിൽ ദാഹജലത്തിനായി കൈനീട്ടിയവന്റെ ദാഹത്തെ
ആഴിയെ സൃഷ്ടിച്ചവന്റെ ദാഹത്തെ.

നിനക്കു തരുവാൻ ഇനി കടുവീഞ്ഞില്ല
നിനക്കർപ്പിക്കുവാൻ പൊന്നും, മൂരും,
കുന്തിരിക്കവുമില്ല
നിന്റെ ദാഹം ശമിപ്പിച്ച് നിന്നെ ആശ്വസിപ്പിക്കുവാനായി
എന്റെ ആത്മാവിനു വേണ്ടിയുള്ള നിന്റെ
ദാഹത്തെ കാണിക്കുക.

കാൽവറിയിലെ കുരിശേ! എന്നെ നിലനിർത്തുക. എന്റെ ആത്മാവിനെ ക്രിസ്തുവിന്റെ വിലയേറിയ രക്തത്തിൽ നിലനിർത്തുക.

'സകലവും നിവൃത്തിയായി' എന്ന് അരുളിയ വിജയത്തിന്റെയും പൂർത്തീകരണത്തിന്റെയും ആ ശബ്ദത്തിൽ ആദിയിൽ ഉണ്ടായിരുന്ന വചനത്തിന്റെ ശബ്ദത്തിൽ പെരുവെള്ളത്തിൽ മീതെ മുഴങ്ങുന്ന ആ ശബ്ദത്തിൽ

ഇനിമേൽ പാപം ചെയ്യരുതേ എന്ന ആ ശബ്ദത്തിൽ

ലാസറേ പുറത്തുവരുക എന്ന ആ ശബ്ദത്തിൽ എന്നെ നിലനിർത്തുക.

കാൽവറിയിലെ കുരിശേ! എന്നെ പഠിപ്പിക്കുക! പിതാവേ എന്റെ ആത്മാവിനെ തൃക്കരങ്ങളിൽ ഭരമേൽപ്പിക്കുന്നു-എന്ന ആ പ്രാർത്ഥന.

എന്റെ ആത്മാവിനെ എന്റെ സ്രഷ്ടാവിന്റെ കയ്യിൽ ഭരമേല്പിക്കുവാൻ

എന്റെ ജീവിതാവസാനം വരെയുള്ള പ്രാർത്ഥനയ്ക്കായി ഈ പ്രാർത്ഥന എന്നെ പഠിപ്പിക്കുക. നിന്നിൽ സമർപ്പിച്ചുകൊണ്ട് നല്ല നിര്യാണത്തിനായുള്ള പ്രാർത്ഥന.

നിന്നോടുകൂടെ നിത്യരാജ്യത്തിൽ വാഴുവാനായുള്ള പ്രാർത്ഥന.

നിന്നിൽ ഭരമേല്പിക്കപ്പെട്ട ജീവിതത്തിന്റെ ഉടമയാകുവാനുള്ള പ്രാർത്ഥന.



---

എം. ജി. ഒ. സി. എസ്. എം. ജനറൽ സെക്രട്ടറി ജോൺ തോമസച്ചൻ, ഓഫീസ് സെക്രട്ടറി ശ്രീ. കെ. സി. സഖറിയാ എന്നിവരോടൊത്ത് മദ്യവർജ്ജന പ്രവർത്തനങ്ങളിൽ ഏർപ്പെട്ടത് ആഹ്ലാദത്തോടെ ഓർമ്മിക്കുന്നു.

അഭിവന്ദ്യ ബർണബാസ് തിരുമേനി നേതൃത്വം നൽകുന്ന മദ്യവർജ്ജന ധാർമ്മികോന്നമന സമിതി കൂടുതൽ കൂടുതൽ ശക്തിപ്രാപിക്കുന്നതിന് നമുക്കു പ്രാർത്ഥിക്കാം.

ലഹരിവിമുക്തമായ ഒരു നല്ല ലോകം നമ്മുടെ സ്വപ്നം ആയിത്തീരട്ടെ. ആ സ്വപ്നം സാക്ഷാത്ക്കരിക്കാൻ നമുക്ക് ഒത്തൊരുമിച്ചു ശ്രമിക്കാം.

എല്ലാ നന്മകളും പ്രാർത്ഥിച്ചുകൊണ്ട്,
സ്വന്തം കഞ്ഞിച്ചായൻ.

സംവാദലേഖനത്തിനു മറുപടി

# രക്ഷ ക്രിസ്തുവിൽ മാത്രം

പോൾ സിനിരാജ്, ദേവലോകം

രക്ഷ ക്രിസ്ത്യാനിക്കു മാത്രം അവകാശപ്പെട്ടതോ? എന്ന തലക്കെട്ടോടുകൂടി 1991 ജനുവരിലക്കം മലങ്കരസഭ മാസികയിൽ ശ്രീ. ജോൺസൻ പുഞ്ചക്കോണം എഴുതിയ വേദശാസ്ത്രപരമായ സംവാദലേഖനം വായിക്കുവാനിടയായി. ഏതു മതവിഭാഗത്തിലെ ആശയത്തിൽ വിശ്വസിക്കുന്നവനും രക്ഷ ലഭിക്കുന്നു എന്നു ലേഖനകർത്താവ് പ്രകടമാക്കിയിരിക്കുന്നതു കണ്ടു. യേശു മാനവരാശിയുടെ പാപങ്ങൾക്കുവേണ്ടി യാഗമായി എന്നു വിശ്വസിക്കാതെ ഒരു മതസംഹിതയിൽ കൂടെയും രക്ഷ ലഭിക്കുകയില്ല എന്നറിയിക്കാനാണ് ഇതെഴുന്നത്.

എല്ലാ വേദഗ്രന്ഥങ്ങളും പ്രത്യക്ഷമായോ പരോക്ഷമായോ യേശുക്രിസ്തുവിനെ ചൂണ്ടിക്കാട്ടിയിട്ടുണ്ട്. ഹൈന്ദവവേദഗ്രന്ഥങ്ങൾ ക്രിസ്തുവിനു മുമ്പുള്ളവയും, ഇസ്ലാമികവേദഗ്രന്ഥങ്ങൾ ക്രിസ്തുവിനു പിമ്പുള്ളവയുമാണ്. ക്രിസ്തുവിനു മുമ്പുള്ളവയിൽ ക്രിസ്തു എന്ന പേരിനു പകരം ആ അർത്ഥം ധ്വനിക്കുന്ന മറ്റേതെങ്കിലും പദമായിരിക്കാം. ബൈബളിൽ തന്നെയും പഴയനിയമത്തിൽ മശിഹായെക്കുറിച്ച് ക്രിസ്തു എന്ന പദം കാണുന്നില്ല.

## ക്രിസ്തു–രക്ഷകൻ

രക്ഷയുടെ വിപരീതവാക്കാണ് ശിക്ഷ. പാപത്തിന്റെ ശമ്പളം മരണമത്രേ (റോമ. 6: 23) എന്ന് വി. പൗലോസ് പറയുമ്പോൾ, അനുസരണക്കേടിന്റെ മക്കളിൽ ഇപ്പോൾ വ്യാപരിക്കുന്ന ആത്മാവിന് അധിപതിയായ സാത്താനുവേണ്ടി (എഫേ. 2: 2) പ്രവർത്തിക്കുന്നവർക്കുള്ള പ്രതിഫലമാണ് മരണമെന്നു വിവക്ഷ. ദൈവീകജീവൻ നഷ്ടപ്പെട്ട ശിക്ഷാർഹന് കൃപയാൽ വിശ്വാസംമൂലം യേശുക്രിസ്തുവിൽ ലഭിക്കുന്ന നിത്യജീവനെയാണ് രക്ഷ എന്നു പറയുന്നത് (റോമ: 6: 23). രക്ഷ ന്യൂനതകൾ ഇല്ലാത്തതും, ബന്ധനങ്ങൾ തകർന്നതും, തടവറയിൽനിന്ന് മോചനം പ്രാപിച്ചതുമായ സമ്പൂർണ്ണത തന്നെയാണ് (Wholeness). മറ്റൊരുത്തനിലും രക്ഷയില്ല. നാം രക്ഷിക്കപ്പെടുവാൻ ആകാശത്തിൻ കീഴിൽ മനുഷ്യരുടെ ഇടയിൽ യേശു എന്ന നാമമല്ലാതെ മറ്റൊരു നാമവുമില്ല (അപ്പൊ. 4:12).

## യേശു–പാപഭാരം ചുമക്കുന്നവൻ (ഖുർ–ആൻ)

ഏകമനുഷ്യനാൽ പാപവും പാപത്താൽ മരണവും സകലമനുഷ്യരിലും പരന്നിരിക്കുന്നു (റോമ. 5: 12). അനുസരണക്കേടിനാൽ മരണത്തിനടിമയായ ആദമിന്റെ സന്തതിപരമ്പരകൾ പാപത്തിൽ നിപതിച്ച മറ്റൊരു ദേഹിയാൽ ജനിപ്പിക്കപ്പെട്ടവരായിരുന്നു (മത്താ. 1: 2–15).

(പാപ)ഭാരം ചുമക്കുന്ന ഒരു ശരീരത്തിനും മറ്റൊരുത്തന്റെ (പാപ)ഭാരം ചുമക്കാൻ കഴിയുകയില്ലെന്ന് ഖുർ–ആൻ 36: 18, 39: 7, 53: 36–38 വാക്യങ്ങൾ വ്യക്തമാക്കുന്നു. ആ സ്ഥിതിക്ക് പാപഭാരമില്ലാത്ത ശരീരത്തിന് മറ്റുള്ളവരുടെ പാപഭാരം ചുമക്കാൻ കഴിയുമെന്നു തീർച്ച. യേശുക്രിസ്തു പാപരഹിതനാണെന്ന് ഖുർ–ആൻ 19: 19–ൽ കാണാം. ആദാമിന്റെ സന്തതികളിൽ സകലപേരുടെയും ജനനസമയത്ത് ഇബലീസിന്റെ (പിശാച്) അഥവാ പാപത്തിന്റെ കരസ്പർശമേറ്റിട്ടുണ്ടെന്നും, എന്നാൽ മറിയത്തുമ്മായുടെ മകനായ യേശുവിന്റെ ജനനസമയത്ത് ഇബലീസിന്റെ കരസ്പർശം ഏല്ക്കാൻ അല്ലാഹു അനുവദിച്ചില്ലെന്നും ഇസ്ലാമിക പാരമ്പര്യങ്ങളിൽ (ഹദീസുകൾ) സൂചിപ്പിച്ചിട്ടുണ്ട്. യേശു മറിയയിൽനിന്നു ജനിച്ചവനാണെന്നു മത്താ. 1: 16–ൽ കാണുന്നതും ഇതേ ആശയം വ്യക്തമാക്കുന്നു. എന്നിരിക്കെ പാപരഹിതനായ യേശുവിനു മാത്രമേ മറ്റുള്ളവരുടെ പാപങ്ങളെ സ്വയം ഏറ്റെടുക്കാൻകഴിയുകയുള്ളൂ. 'ഇതാ ലോകത്തിന്റെ പാപം ചുമക്കുന്ന ദൈവത്തിന്റെ കുഞ്ഞാട്' (യോഹ. 1: 29). എന്നു യോഹന്നാൻ സ്നാപകൻ സാക്ഷിക്കുന്നതും. അദ്ധ്വാനിക്കുന്നവരും ഭാരം ചുമക്കുന്നവരുമായുള്ളോരെ നിങ്ങളെല്ലാവരും എന്റെ അടുക്കൽ വരുവിൻ. ഞാൻ നിങ്ങളെ ആശ്വസിപ്പിക്കാം (മത്താ. 11:·28) എന്ന് കർത്താവ് അരുളിച്ചെയ്യുന്നതും മാനവരാശിയുടെ പാപഭാരം ചുമക്കുന്നവൻ അവൻ മാത്രമാകയാലാണ്. പാപം അറിയാത്തവനെ നാം അവനിൽ ദൈവത്തിന്റെ നീതിയാകേണ്ടതിന് അവൻ നമുക്കുവേണ്ടി പാപമാക്കി'' (2 കൊരി. 5: 21)

## ക്രിസ്ത്യാനി–രാഗമോഹങ്ങളെ ക്രൂശിക്കുന്നവൻ

''മോഹം ഗർഭം ധരിച്ച് പാപത്തെ പ്രസവിക്കുന്നു; പാപം മുഴുത്തിട്ട് മരണത്തെ പെറുന്നു'' (യാക്കോ. 1: 15). എന്ന വാക്യത്തിൽ ജഡമോഹം, ധനമോഹം, കൺമോഹം ആദിയായവ പാപത്തിന് നിദാനം എന്നു കാണാം. ഭഗവത്ഗീതയിലെ രണ്ടാം അദ്ധ്യായമായ സാംഖ്യയോഗത്തിൽ 62–63 ശ്ലോകങ്ങൾ വായിച്ചാൽ–വിഷയങ്ങളെക്കുറിച്ച് ചിന്തിക്കുന്ന മനുഷ്യന് അവയിൽ മോഹം ഉണ്ടാകുന്നു. മോഹത്തിൽ നിന്ന് ആശയും, ആശ നിരാശയാകുമ്പോൾ, ക്രോധവും ഉണ്ടാകുന്നു. (

പിതാവിൻെറ മദ്ധ്യസ്ഥതയാൽ ലഭിക്കുന്ന
കൃപകൾക്ക് സ്തുതി



Mathaikutty & Family, Mulund.

ത്തിലേക്കു വളരുന്നു). ക്രോധത്തിൽനിന്ന് അവിവേകവും, അവിവേകത്തിൽനിന്ന് ഓർമ്മക്കേടും, ഓർമ്മക്കേടിൽനിന്ന് ബുദ്ധിനാശവും, ബുദ്ധിനാശം നിമിത്തം മരണവും സംഭവിക്കുന്നു. ''മോഹങ്ങൾ ജനിക്കുമാറ് ജഡത്തിനായി ചിന്തിക്കരുതെന്നും കർത്താവായ യേശുവിനെ ധരിക്കണമെന്നും (റോമ. 13: 14) വി. പൗലോസ് ഉപദേശിച്ചിട്ടുണ്ട്. വി. മാമ്മോദീസായിൽ കൂടിയാണ് യേശുവിനെ ധരിക്കുന്നത് (ഗലാ. 3: 27). മോഹങ്ങളില്ലാത്ത മനുഷ്യരില്ലായ്കയാൽ സകലരും പാപംചെയ്ത് ദൈവതേജസ് നഷ്ടപ്പെടുത്തിയിരിക്കുന്നു (റോമ. 3: 23). അതുകൊണ്ടത്രേ നമുക്കുവേണ്ടി പാപമാക്കപ്പെട്ട്, മരണമെന്ന ശിക്ഷാവിധി സ്വയം ഏറ്റെടുത്ത ക്രിസ്തുവിൽകൂടി രക്ഷ പ്രാപിക്കേണ്ടതാവശ്യമായിത്തീരുന്നത്.

ഈശാവാസ്യോപനിഷത്തിലെ ആദ്യശ്ലോകങ്ങളിൽ ഈശ്വരൻ എല്ലായിടത്തും ഉള്ളതുകൊണ്ട് മോക്ഷത്തിനായി ജീവിക്കുക; ആരുടേയും ധനം മോഹിക്കാതിരിക്കുക. അല്ലാത്തപക്ഷം ഒരുവൻ ആയുഷ്പര്യന്തം എത്ര കർമ്മ മാർഗ്ഗം അനുഷ്ഠിച്ചാലും സായൂജ്യം നേടുക അസാദ്ധ്യം, ലോകം മനോഹരമെങ്കിലും അന്ധകാരംകൊണ്ട് മൂടപ്പെട്ടിരിക്കയാൽ രാഗമോഹങ്ങളിൽ വശംവദരാകുന്നവർക്ക് മൃതിമാത്രമാണു ഫലം എന്നു ചിത്രീകരിച്ചിരിക്കുന്നു. ജഡത്തെ രാഗമോഹങ്ങളോടുകൂടി ക്രൂശിക്കാത്തവർക്ക് മോക്ഷം ലഭിക്കുകയില്ല. യേശുവിൻെറ ക്രൂശുമരണത്തിലും പുനഃരുത്ഥാനത്തിലും താദാത്മ്യം പ്രാപിക്കാത്തവർക്കു രാഗമോഹങ്ങളെ എങ്ങനെ ക്രൂശിക്കാനാകും?

## യേശു—പ്രജാപതി

ഋക്—യജൂസ്—സാമ വേദങ്ങളിൽ പ്രജാപതിയാണ് പ്രധാനം. പ്രജകളുടെ ഭർത്താവെന്നു സാരം. ആ പ്രജാപതി മനുഷ്യരെ ദേവൻന്മാരാക്കാൻവേണ്ടി യാഗമാകുന്നു. പകുതി മർത്ത്യവും, പകുതി അമർത്ത്യവുമായ ശരീരം എടുത്ത പ്രജാപതി ദേവതകൾക്കായി തന്നത്താൻ യാഗമാക്കി (യജൂർ ശതപഥ (ബ്രാഹ്മണ). പ്രജാപതി വിശേശ്വരനായിരിക്കെ തൻെറ യാഗത്തിന് യോഗ്യമായ ഒരു ശരീരം ഉണ്ടാകട്ടെ എന്നും, അങ്ങനെയുള്ള ശരീരംകൊണ്ട് താൻ ആകൃതിപ്പെടട്ടെ എന്നും കാമിച്ചു (ബൃഹദാരണ്യോപനിഷത്). മറിയാമിൽ നിന്നു ശരീരമെടുത്ത വചനം—സാക്ഷാൽ ദൈവപുത്രനും മനുഷ്യപുത്രനുമായവൻ — ക്രിസ്തു— പ്രജകളുടെ പതിയായി അഥവാ സഭയുടെ മണവാളനായി തന്നെത്താൻ ഏല്പ്പിച്ചുകൊടുത്തു, മണവാട്ടി സഭയെ വീണ്ടെടുക്കുവാൻ. അവനിൽ വിശ്വസിക്കുന്നവർക്കു മാത്രം രക്ഷ. ''അവനിൽ സർവ്വസമ്പൂർണ്ണതയും വസിപ്പാനും, അവൻ മുഖാന്തിരം സമാധാനം ഉണ്ടാക്കി ഭൂമിയിലുള്ളതോ സ്വർഗ്ഗത്തിലുള്ളതോ സകലത്തേയും അവനെക്കൊണ്ടു തന്നോടു നിരപ്പാക്കാനും ദൈവത്തിനു പ്രസാദം തോന്നി (കൊലോ. 1: 19–20). അവനിൽ വിശ്വസിക്കുമ്പോൾ ദാസ്യത്തിൻെറ ആത്മാവിൽ നിന്നൊഴിഞ്ഞ് പുത്രത്വത്തിൻെറ ആത്മാവ് ലഭിക്കുകയും, ദൈവസന്നിധിയിൽ മക്കളും അവകാശികളുമായിത്തീരുകയും ചെയ്യും (ഗലാ. 4: 7). ★

---

### മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്






Sam, Stephen, Stanly, Beena, Prakanam.



T. Thomas,
Coimbatore.



V. J. Philip.

# പത്രാധിപർക്കുള്ള കത്ത്:

'രക്ഷ ക്രിസ്ത്യാനിക്കു മാത്രം അവകാശപ്പെട്ടതോ' എന്ന, ജോൺസൺ പുഞ്ചക്കോണത്തിന്റെ സംവാദലേഖനം വായിച്ചപ്പോൾ 'മലങ്കരസഭ' എക്യുമിനിസത്തിൽനിന്നും ഒരുപടി മുമ്പോട്ടു കന്നല്ലോ എന്നു തോന്നിപ്പോയി.

എന്റെ ചെറുപ്പകാലത്ത് ഞങ്ങളുടെ വീട്ടിൽ വന്ന് സേവനം നിർവഹിച്ചുകൊണ്ടിരുന്ന ഒരു ക്ഷുരകൻ പപ്പു മൂപ്പരുടെ ജീവിതമാണ് എന്നെ ആദ്യമായി ഈ വഴിക്കു ചിന്തിപ്പിച്ചത്. മുടിവെട്ടിക്കൊണ്ടിരിക്കുമ്പോൾ ആ സാധു മനുഷ്യൻ എന്തെല്ലാം നല്ല കാര്യങ്ങളാണ് പറഞ്ഞുകൊണ്ടിരുന്നത്! അയാളുടെ ആത്മാർത്ഥമായ താഴ്മയും വിനയവും, കഷ്ടപ്പാടുകളിൽപ്പോലും കാണിച്ചിരുന്ന ആന്തരീകസന്തോഷവും ഉള്ളിലെ നന്മയുടെ ബാഹ്യസ്പുരണങ്ങളായിരുന്നു.

ആയിടയ്ക്ക് മാരാമൺ കൺവൻഷനിൽ ഡോ. സ്റ്റാൻലി ജോൺസ് പ്രസംഗിച്ചു. 'മഹാത്മ ഗാന്ധി ഇല്ലാത്ത സ്വർഗ്ഗത്തിൽ പോകാൻ ഞാൻ ഇഷ്ടപ്പെടുന്നില്ല' എന്ന്. ചിലർക്കത് ദഹിച്ചില്ല. കാരണം, എത്ര നല്ലവർക്കും സ്വർഗ്ഗരാജ്യത്തിൽ പ്രവേശിക്കുവാൻ ക്രിസ്തീയസഭയുടെ ചില നടപടികളൊക്കെ അനിർവാര്യമാണെന്നുള്ള രൂഢമൂലമായ വിശ്വാസം.

രക്ഷയ്ക്ക് ആവശ്യമായി കർത്താവ് കല്പിച്ചു നിയമിച്ചിട്ടുള്ള വിശുദ്ധ കൂദാശകൾ സ്വീകരിക്കാതെ എങ്ങനെ രക്ഷിക്കപ്പെടും? ശ്രീ ജോൺസന്റെ ലേഖനത്തിൽ മറുപടിയുണ്ട്. വി. വേദപുസ്തകത്തിലും ധാരാളം സൂചനകൾ ഉണ്ട്. 'ഈ തൊഴുത്തിൽ പെടാത്തതായി വേറെയും ആടുകൾ എനിക്കുണ്ട്.' എന്ന് കർത്താവ് പറഞ്ഞിട്ടുള്ളതിന്റെ അർത്ഥം എത്ര വിപുലമാണ്! യേശുക്രിസ്തുവിൽ വിശ്വാസമർപ്പിച്ച് ആരാധിക്കുന്ന പല ഹൈന്ദവരേയും എനിയ്ക്കറിയാം. അവർ മാമോദീസാ മുങ്ങി സഭയിൽ ചേർന്നിട്ടില്ലെന്നുമാത്രം. അതിൽ സാമൂഹ്യവും കുടുംബപരവും മറ്റുമായ നിരവധി പ്രശ്നങ്ങൾ ഉണ്ടെന്നുള്ളത് വേറൊരു വശം. എങ്കിലും ക്രിസ്ത്യാനികളെന്ന് പേരെടുത്തിരിക്കുന്നവരേക്കാൾ മുറുകെപ്പറ്റുന്ന വിശ്വാസം യേശുക്രിസ്തുവിൽ ഇവർക്കുണ്ടെന്നുള്ളത് പല അവസരങ്ങളിലും വെളിപ്പെട്ടുകാണാൻ സാധിച്ചിട്ടുണ്ട്.

ഏകദേശം 25 വർഷങ്ങൾക്കു മുമ്പ് ഒരു കെ. ബാലകൃഷ്ണൻനായർ തന്റെ ഏറ്റം പ്രിയപ്പെട്ടവനായ യേശുതമ്പുരാന്റെ കൃപയിൽകൂടെ അത്ഭുതകരമായി രോഗശാന്തി പ്രാപിച്ച വിവരം മാതൃഭൂമി ആഴ്ചപ്പതിപ്പിന്റെ 1976 ഡിസംബർ 26-ാം തീയതിയിലെ ലക്കത്തിൽ പ്രസിദ്ധപ്പെടുത്തിയിരിക്കുന്നത് ഏറ്റം ഹൃദയസ്പർശിയാണ്. സ്ഥലപരിമിതി നിമിത്തം അത് ഇവിടെ ചേർക്കുന്നില്ല. ബാലകൃഷ്ണൻനായരുടെ കുടുംബത്തിനും യേശു എത്രമാത്രം വ്യക്തിപരമായി തന്നെ പ്രിയപ്പെട്ടവനായിരിക്കുന്നെന്ന് അവരുടെ ഉദാത്തമായ സാക്ഷ്യത്തിൽനിന്ന് വെളിവാകുന്നു. ഈ ലോക ജീവിതത്തിലെ ശാരീരിക കഷ്ടങ്ങളിൽനിന്നുള്ള രക്ഷപോലെ തന്നെ ആത്മീയ രക്ഷയ്ക്കും ഇപ്രകാരം വിശ്വസത്തോടെ രക്ഷകനിൽ ആശ്രയിക്കുന്ന ഏതൊരുവനും അർഹനാകുമെന്നതിന് സംശയമില്ല. എന്തെന്നാൽ നശ്വരമായ ശരീരത്തേക്കാൾ അനശ്വരമായ ആത്മാവ് ദൈവത്തിന് വിലപ്പെട്ടതാണ്.

യേശുക്രിസ്തു രക്ഷിതാവെന്ന് ഹൃദയംകൊണ്ട് വിശ്വസിക്കയും വായ്കൊണ്ട് ഏറ്റുപറയുകയും ചെയ്താൽ രക്ഷയ്ക്ക് അർഹനാകുമെന്നുള്ള അടിസ്ഥാനത്തിൽ ഇന്ന് അനേകമനേകം അക്രൈസ്തവർ രക്ഷയുടെ പ്രത്യാശയിൽ ജീവിക്കുന്നത്, പ്രത്യേകിച്ച് ബാഹ്യകേരളത്തിൽ കാണുന്നുണ്ട്.

എങ്കിലും മേൽ സൂചിപ്പിച്ചപ്രകാരം വെള്ളത്തിൽനിന്നും, ആത്മാവിൽനിന്നും, വീണ്ടും ജനിക്കാതെ, അതായത്, മാമോദീസാ ലഭിക്കാതെ എങ്ങനെ രക്ഷയ്ക്ക് അർഹനാകും എന്ന പ്രശ്നം ഈ തരുണത്തിൽ പ്രസക്തമാണ്. ലോകത്തിന്റെ പാപത്തെ വഹിക്കുന്ന ദൈവത്തിന്റെ കുഞ്ഞാട്, കുരിശുമരണാനന്തരം പാതാളത്തിൽ പ്രവേശിച്ച് ആദാംമുതലുള്ള പരേതരുടെ ആത്മാക്കളെ സാത്താന്റെ അടിമയിൽനിന്ന് വീണ്ടെടുത്തതിന്റെ കർമ്മരഹസ്യം ആരറിഞ്ഞു? ഇന്നും താൻ

---

**മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്**



ഒരു വിശ്വാസി, പറന്തൽ.

# സൽചിന്തകൾ

നിങ്ങൾക്ക് ദാരിദ്ര്യം വന്നു കൂടുന്നതിനെയല്ല ഞാൻ പേടിക്കുന്നത്. അധികസുഖങ്ങൾ കുമിഞ്ഞുകൂടുന്നതിനെയാണ്.

—നബിവചനം—

ഒരിക്കലും ഒരു തെററും ചെയ്യാത്തവൻ യഥാർത്ഥത്തിൽ ഒന്നും ചെയ്യുന്നില്ല എന്നാണർത്ഥം.

—എഡ്വേഡ് ഫെൽവസ്—

ഭ്രൂണഹത്യക്ക് ആരേയും അനുവദിക്കരുത്. അതു വധമാണ്. ശിശു ദൈവത്തിൻെറ ദാനമാണ്. ജനിക്കാൻ പോകുന്ന കുഞ്ഞിനെകുറിച്ച് ആർക്കെങ്കിലും ഭയമുണ്ടെങ്കിൽ ആ കുഞ്ഞിനെ എനിക്കു തരിക.

—മദർ തെരേസ—

ഭൗതിക ജീവിതത്തിൻേറയും, ആദ്ധ്യാത്മിക ജീവിതത്തിൻേറയും ഉറവിടം ഒന്നാണ്. വേർതിരിച്ചു കാണുന്നത് അപൂർണ്ണമായ ദർശനമായിരിക്കും.

—പരി. മാർത്തോമ്മാ മാത്യൂസ്
പ്രഥമൻ കാതോലിക്ക—

ദൈവത്തിൻെറ ഏററവും മഹത്തായ സൃഷ്ടി സത്യസന്ധനായ മനുഷ്യനാണ്.

—പോപ്പ്—

സമ്പാദകൻ: **ഫാ. ജോർജ് ചീരൻ**

---

പാതാളത്തിൽ സുവിശേഷം അറിയിച്ചു മനസാക്ഷിയുടെ പ്രമാണത്തിൽ വീണ്ടെടുപ്പു നടത്തിക്കൊണ്ടിരിക്കുന്നു. ജഡത്തിലിരിക്കുമ്പോഴാണ് മാമോദീസായ്ക്കും ജലമെന്ന വസ്തു—സാക്ഷി ആവശ്യമായിരിക്കുന്നത്. വലത്തുഭാഗത്തെ കള്ളന് ആരു്, എപ്പോൾ എവിടെവച്ച് മാമോദീസാ കൊടുത്താണ് പറുദീസയിൽ കർത്താവിനോടുകൂടെ അന്നുതന്നെ ഇരിക്കുവാൻ യോഗ്യനാക്കിയത്? അനുതാപത്തിൽക്കൂടെ അവൻെറ ആത്മീയ ഒരുക്കവും ഏററുപറച്ചിലും മാത്രമേ നമുക്കറിയാവുന്നതായിട്ടുള്ളു. ബാക്കിയെല്ലാം ദൈവം താൻ നിർവഹിച്ചുകൊടുത്തു.

സഭ സാർവ്വത്രികമാകയാൽ അതിന് അതിർവരമ്പുകൾ വയ്ക്കാൻ സാദ്ധ്യമല്ല. എന്നാൽ വിശ്വാസമൂല്യാധിഷ്ടിതമായ പ്രമാണങ്ങൾ ഇല്ലെന്നുവരികിൽ യാതൊരു പ്രമാണവും ലക്ഷ്യവുമില്ലാത്ത ജനതയായിരിക്കും കാലാന്തരത്തിൽ ഉണ്ടാകാൻ പോകുന്നത്. സഭയിലെ ആരാധനാക്രമങ്ങൾ, കൂദാശകൾ, ആചാരാനുഷ്ടാനങ്ങൾ എന്നിവയൊക്കെ മതബോധത്തിൻെറ കാതലായ ആസ്തികൃത്തിൽ മനുഷ്യനെ നിലനിർത്തുന്നു. സഭയിൽ ഉള്ളവർ അവയിൽ നിഷ്ക്കർഷ പാലിക്കണം. മനുഷ്യൻ പരിചയങ്ങളാൽ തഴക്കം വരുന്ന ഒരു സൃഷ്ടിയാണ്. നിഷ്ക്കർഷിക്കപ്പെട്ട സമയങ്ങളിലും രീതിയിലും ആരാധിക്കുന്ന പതിവു വിട്ടുകളഞ്ഞാൽ ആ തഴക്കം ഇല്ലാതെപോകും. നിഷ്ക്കർഷിക്കപ്പെട്ട അനുഷ്ടാനങ്ങൾ കൊണ്ടുള്ള പ്രയോജനം ഇവിടെയാണ്. ലക്ഷ്യദർശകങ്ങളായ വിശ്വാസപ്രമാണങ്ങളെക്കാൾ ലളിതമധുരമായി തോന്നിയേക്കാവുന്നതാണ്. മതമേതായാലും മനുഷ്യൻ നന്നായാൽ മതിയെന്നുള്ള സാർവ്വത്രിക രക്ഷണ്യ ചിന്താഗതി. എല്ലാ മതങ്ങളിലും നന്മയുണ്ട്. എല്ലാ മതങ്ങളും സത്യദൈവത്തെ ലക്ഷ്യമാക്കിയുള്ളതുമാണ്. എങ്കിലും യേശുക്രിസ്തുവാണ്, ദൈവം സ്നേഹമാണെന്ന് തൻെറ ജീവിതവും മരണവുംകൊണ്ട് വെളിപ്പെടുത്തിയത്. സ്വയം ബലിയായിത്തീർന്ന് ലോകത്തിന് പാപപരിഹാരം നേടിക്കൊടുത്ത രക്ഷകൻ ലോകത്തിലുള്ള എല്ലാ മതചിന്തകൾക്കും പൂരകമായ ഒരു ലക്ഷ്യമാണ്. പണ്ടെന്നപോലെ ഇന്നും വ്യക്തിഗതമായി കടന്നുചെന്ന് രക്ഷിക്കുന്ന ഒരു രക്ഷകനുവേണ്ടി ലോകം ദാഹിച്ചുകൊണ്ടിരിക്കയാണ്. ഇതിനായി, അതായത് വ്യക്തിഗതമായ രക്ഷ എന്ന ദാനത്തിനായി, ലോകത്തെ ഒരുക്കുകയും നയിക്കുകയും ചെയ്യുന്നത് ദൈവാത്മാവാണ്, ആശ്വാസപ്രദനായ റൂഹാ, ദൈവാത്മാവിൻെറ പ്രവർത്തനം ആർക്കും നിർവ്വചിക്കാനാവാത്തതും അപ്രമേയവുമത്രേ.

ഏതാനും വർഷങ്ങൾക്കു് മുമ്പ്, ഇവിടെ ബാങ്ക്ളൂരിൽ ഒരു പൊതുകൺവൻഷൻ ഉദ്ഘാടനം ചെയ്ത ഒരു റോമൻ കത്തോലിക്കാ ബിഷപ്പ് പ്രസംഗിച്ചപ്പോൾ ഒരു ഉപമ പറഞ്ഞത് ഓർക്കുന്നു: ഒരു പ്രദേശത്ത് താറാവു കൃഷിക്കാർ പല പല വേലിക്കെട്ടുകളിൽ അവരവരുടെ താറാവുകൂട്ടങ്ങളെ സൂക്ഷിച്ചിരിക്കയായിരുന്നു. ഒരു ദിവസം വലിയ മഴപെയ്ത് വെള്ളം പൊങ്ങി വലിയ പ്രളയമായി വേലിക്കെട്ടുകളെക്കാൾ ഉയരത്തിലായപ്പോൾ താറാവിൻ കൂട്ടങ്ങൾ എല്ലാം ഒന്നായി. വിശുദ്ധാത്മദാനമാകുന്ന അനുഗ്രഹമാരിയുടെ സമൃദ്ധിയിൽ ദൈവമക്കളെല്ലാവരും മതവിഭാഗങ്ങളായ വേലിക്കെട്ടുകൾക്കതീതമായി ഒരു കൂട്ടമാകുമെന്നായിരുന്നു സൂചന.

''അന്ത്യകാലത്ത് സകല ജഡത്തിൻമേലും ഞാൻ എൻെറ ആത്മാവിനെ പകരും........'' എന്ന് ദീർഘദർശി മുഖാന്തിരം ദൈവം അരുളിചെയ്തത് നിവൃത്തിയാകുക എന്നത് എത്രയോ അത്ഭുതകരമായ പ്രത്യാശ ഉൾക്കൊള്ളുന്നതാണ്. ഇടുങ്ങിയ ചിന്താഗതി ഉപേക്ഷിച്ച് ദൈവവചനത്തെ അതിൻെറ ഉണ്മയിലും വിശാല അർത്ഥത്തിലും മനസിലാക്കുവാൻ ഉതകുന്ന ഉൽബോധനങ്ങൾ ഇനിയും ഉണ്ടാകട്ടെ എന്ന് ആശിക്കാം. നവ്യലോക പരിതസ്ഥിതിയിൽ സർവ്വലോക പരിതസ്ഥിതിയിൽ സർവ്വമത സഹിഷ്ണുതയുടെയും സാഹോദര്യത്തിൻെറയും പൊൻപുലരി കാണുവാൻ 21—ാം നൂററാണ്ടിലേക്ക് ഉററുനോക്കുന്ന ലോകത്തിന് പ്രത്യാശയുടെ കിരണങ്ങൾ കാണാനിടയാകട്ടെ.

K. I. ISSAC-Bangalore

# ഈസ്റ്റർ–ക്രിസ്മസ് തീയതികൾ

വറുഗീസ് ജോൺ, തോട്ടപ്പുഴ

കഴിഞ്ഞ നാലു നൂറ്റാണ്ടുകളിലായി ഈസ്റ്റർ മിക്ക വർഷവും വ്യത്യസ്തമായ രണ്ടു തീയതികളിൽ ആഘോഷിക്കപ്പെടുന്നു. പോപ്പ് ഗ്രിഗറി XIII, 1562–ൽ ജൂലിയൻ കലണ്ടർ പരിഷ്കരിച്ച് ഗ്രിഗോറിയൻ കലണ്ടർ നടപ്പാക്കിയതോടെയാണ് ഈ വ്യത്യാസമുണ്ടായത്. ഗ്രിഗോറിയൻ കലണ്ടർ അടിസ്ഥാനമാക്കിയുള്ള പുതിയ രീതി (പാശ്ചാത്യ രീതി) പ്രകാരവും ജൂലിയൻ കലണ്ടർ അടിസ്ഥാനമാക്കിയുള്ള പഴയ രീതി (പൗരസ്ത്യ രീതി) പ്രകാരവും ഈസ്റ്റർ തീയതി നിശ്ചയിക്കുന്നതാണ് രണ്ട് ഈസ്റ്റർ തീയതികൾ വരാൻ കാരണം.

പുതിയ രീതിപ്രകാരമുള്ള ഈസ്റ്ററിനു മുമ്പ് ഒരിക്കലും പഴയരീതിപ്രകാരമുള്ള ഈസ്റ്റർ വരുകയില്ല. 20, 21 നൂറ്റാണ്ടുകളിൽ 56 പ്രാവശ്യം ഒരേദിവസം ഈസ്റ്റർ വരുമ്പോൾ (ഉദാ:— 1987, 1990, 2001) 91 പ്രാവശ്യം ഒന്നും (ഉദാ: 1988, 1991, 1992) 9 പ്രാവശ്യം നാലും (ഉദാ: 1970, 1994) 44 പ്രാവശ്യം അഞ്ചും (ഉദാ: 1989, 2002) ആഴ്ചകൾ വ്യത്യാസം വരുന്നു.

മാർച്ച് 21 (വസന്ത വിഷുവും) (Vernal Equinox)–നോ അതിനുശേഷമോ വരുന്ന പൗർണ്ണമി (Paschal Full Moon Day) യുടെ പിറേറ ഞായറാഴ്ചയാണ് ഈസ്റ്റർ. ഈ പൗർണ്ണമി ഞായറാഴ്ചയായാൽ ഈസ്റ്റർ അതിനടുത്ത ഞായറാഴ്ചയായിരിക്കും. നിഖ്യാ സുന്നഹദോസ് (A. D. 325) ആണ് ഈ തീരുമാനമെടുത്തത്. പുതിയ രീതിപ്രകാരം ഈസ്റ്റർ വരാവുന്ന ഏററവും നേരത്തെയുള്ള തീയതി മാർച്ച് 22 ആണ്. ഉദാ: 1693, 1761, 1818, 2285. ഈസ്റ്റർ വരാവുന്ന ഏററവും താമസിച്ചുള്ള തീയതി ഏപ്രിൽ 25 ആണ്. ഉദാ: 1666, 1734, 1886, 1943, 2038, 2190, 2258. പഴയ രീതിപ്രകാരം ഇവ യഥാക്രമം 20, 21 നൂറ്റാണ്ടുകളിൽ ഏപ്രിൽ നാലും (ഉദാ; 1915, 2010) മെയ് എട്ടും (ഉദാ. 1983, 2078) ആകുന്നു. (ജൂലിയൻ കലണ്ടറും ഗ്രിഗോറിയൻ കലണ്ടറും തമ്മിൽ ഈ നൂറ്റാണ്ടുകളിൽ 13 ദിവസം വ്യത്യാസമുണ്ട്. അതുകൊണ്ട് ജൂലിയൻ കലണ്ടറിലെ മാർച്ച് 22–ം ഏപ്രിൽ 25–ം ഗ്രിഗോറിയൻ കലണ്ടറിൽ യഥാക്രമം ഏപ്രിൽ നാലും മെയ് എട്ടും ആകും.)

പുതിയ രീതിപ്രകരം കണക്കാക്കുന്ന പെസഹാ ചന്ദ്രൻ ദിവസം (Paschal Full Moon Day) മിക്കവാറും യഥാർത്ഥ പൗർണ്ണമിതന്നെയായിരിക്കും. ചില വർഷങ്ങളിൽ ഒരു ദിവസം വ്യത്യാസം വരും. പഴയ രീതിപ്രകാരം കണക്കാക്കുന്ന പെസഹാ ചന്ദ്രൻ ദിവസത്തിന് നാലഞ്ചു ദിവസം മുമ്പുതന്നെ യഥാർത്ഥ പൗർണ്ണമി വരുന്നു.

യഹൂദന്മാരുടെ പെസഹാ പെരുന്നാളും ഈസ്റ്ററും ഒരേകാലത്തു വരുന്നു. ഹീബ്രു കലണ്ടറിലെ (യഹൂദ പഞ്ചാംഗം) നീസാൻ 15 മുതൽ 22 വരെയാണ് പെസഹാ പെരുന്നാൾ. പെസഹാ പെരുന്നാളിന്റെ ഒന്നാം ദിവസം (നീസാൻ 15) വരാവുന്ന ഏററവും നേരത്തെയും താമസിച്ചുമുള്ള തീയതികൾ ഗ്രിഗോറിയൻ കലണ്ടറിൽ യഥാക്രമം മാർച്ച് 26–ം ഏപ്രിൽ 25–ം ആണ്. 19, 20 നൂറ്റാണ്ടുകളിൽ 1842, 1861, 1899 എന്നീ വർഷങ്ങളിൽ ഏററവും നേരത്തെയും (മാർച്ച് 26–ഏപ്രിൽ 2) 1815, 1929, 1967 എന്നീ വർഷങ്ങളിൽ ഏററവും താമസിച്ചും (ഏപ്രിൽ 25–മെയ് 2) യഹൂദന്മാർ പെസഹാ പെരുന്നാൾ ആചരിച്ചു. യഹൂദ പെസഹായുടെ ഒന്നാം ദിവസം (നീസാൻ 15) മിക്കവാറും പൗർണ്ണമി ദിനമായിരിക്കും. ചില വർഷങ്ങളിൽ ഒന്നു രണ്ടു ദിവസം വ്യത്യാസം വരാറുണ്ട്. ചന്ദ്രമാസത്തെ അടിസ്ഥാനമാക്കിയുള്ളതാണ് യഹൂദ പഞ്ചാംഗം. പഴയരീതി ഈസ്റ്റർ പെസഹാ പെരുന്നാളിന്റെ ഒന്നാം ദിവസം കഴിഞ്ഞേ വരുകയുള്ളൂ. എന്നാൽ പുതിയ രീതി ഈസ്റ്റർ ചില വർഷങ്ങളിൽ ഇതിനുമുമ്പ് വരുന്നു.

യേശുക്രിസ്തുവിന്റെ ജനനം നടന്ന തീയതിയെ സംബന്ധിച്ചുള്ളതുപോലെ ഉയിർപ്പു നടന്ന തീയതിയെ സംബന്ധിച്ചും ഏകാഭിപ്രായമില്ല. A. D. 29 മാർച്ച് 20, 30 ഏപ്രിൽ 9, 33 ഏപ്രിൽ 5 എന്നിങ്ങനെ പല തീയതികളും നിർദ്ദേശിക്കപ്പെട്ടിട്ടുണ്ട്.

എല്ലാ വർഷവും ഈസ്റ്റർ ഒരു നിശ്ചിത ഞായറാഴ്ച ആഘോഷിക്കണമെന്നുള്ള നിർദ്ദേശം ആദിമകാലം മുതലേ ഉയർന്നുവരാറുണ്ട്. 1923–ൽ League of Nations (സർവ്വരാജ്യസഖ്യം) ഈ ലക്ഷ്യം മുൻനിർത്തി റോമൻ കത്തോലിക്കാ–ഓർത്തഡോക്സ്–ആംഗ്ളിക്കൻ സഭാപ്രതിനിധികളുടെ ഒരു സമ്മേളനം വിളിച്ചുകൂട്ടിയെങ്കിലും ഒരു തീരുമാനത്തിലെത്താൻ സാധിച്ചില്ല. ഏപ്രിൽ മാസത്തിലെ രണ്ടാം ശനിയാഴ്ച കഴിഞ്ഞു വരുന്ന ഞായറാഴ്ച (അതായത് ഏപ്രിൽ 9–നും 15–നും ഇടയ്ക്കു വരുന്ന ഞായറാഴ്ച) ഈസ്റ്റർ ആയി നിശ്ചയിച്ചുകൊണ്ട് ബ്രിട്ടീഷ് പാർലമെന്റ് ഒരു നിയമനിർമ്മാണം (Easter Act, 1928) നടത്തിയെങ്കിലും ആ രാജ്യത്തുപോലും ഇതു നടപ്പാക്കാൻ കഴിഞ്ഞില്ല.

ഭൂരിപക്ഷം ക്രൈസ്തവരും പുതിയ രീതി പ്രകാരം ഈസ്റ്റർ തീയതി നിശ്ചയിക്കുമ്പോൾ

കേരളത്തിലും മററുമുള്ള കൽദായ (അസിറിയൻ) സഭയിൽ ബാഗ്ദാദ് ആസ്ഥാനമായുള്ള വിഭാഗവും മലങ്കര, അർമേനിയൻ, ഫിന്നിഷ് എന്നിവ ഒഴികെയുള്ള എല്ലാ ഓർത്തഡോക്സ് സഭകളും ഓർത്തഡോക്സ് സഭാംഗങ്ങളം കൂടുതലുള്ള ചില രാജ്യങ്ങളിൽ കത്തോലിക്കരും പഴയ രീതിപ്രകാരമാണ് ഈസ്ററർ തീയതി നിശ്ചയിക്കുന്നത്. അതുകൊണ്ട് എത്യോപ്യാ, ഈജിപ്ററ്, സോവിയററ് യൂണിയൻ, യുഗോസ്ലാവിയാ, റുമേനിയാ, ബംഗേറിയാ, ഗ്രീസ്, സൈപ്രസ്, ടർക്കി, ജോർഡാൻ, സിറിയാ, ലബാനോൻ, ഇസ്രായേൽ തുടങ്ങിയ രാജ്യങ്ങളിലെ 15 കോടിയോളം ക്രൈസ്തവർ മിക്ക വർഷവും താമസിച്ച് ഈസ്ററർ ആഘോഷിക്കുന്നു.

ക്രിസ്മസ് തുടങ്ങിയ മററ് ആഘോഷങ്ങൾക്കും ഇതുപോലെ തീയതി വ്യത്യാസമുണ്ട്. പഴയ രീതിപ്രകാരം ഈസ്ററർ തീയതി നിശ്ചയിക്കുന്ന മിക്ക സഭകളും ഗ്രിഗോറിയൻ കലണ്ടർ അനുസരിച്ച് ഡിസംബർ 25–നുതന്നെ ക്രിസ്മസ് ആഘോഷിക്കുന്നു. ഉദാ: ഗ്രീക്ക്, റുമേനിയൻ, ബംഗേറിയൻ, സിറിയൻ ഓർത്തഡോക്സ് സഭകൾ, എത്യോപ്യൻ, കോപ്ററിക്ക്, റഷ്യൻ, യുക്രേനിയൻ, ജോർജിയൻ, സേർബിയൻ, ജറുശലേം തുടങ്ങിയ ഓർത്തഡോക്സ് സഭകളും കൽദായസഭ (ബാഗ്ദാദ്) യും റഷ്യൻ – യുക്രേനിയൻ കത്തോലിക്കരും എല്ലാ വിശേഷദിവസങ്ങളും ജൂലിയൻ കലണ്ടർ അനുസരിച്ചാണ് ആഘോഷിക്കുന്നത്. അതുകൊണ്ടാണ് എത്യോപ്യാ, ഈജിപ്ററ്, സോവിയററ് യൂണിയൻ, യുഗോസ്ലാവിയാ തുടങ്ങിയ രാജ്യങ്ങളിലെ പത്തു കോടിയിലധികം ക്രൈസ്തവർ ജനുവരി ഏഴിന് ക്രിസ്മസ് ആഘോഷിക്കുന്നത്. (20, 21 നൂററാണ്ടുകളിൽ ജൂലിയൻ കലണ്ടറിലെ ഡിസംബർ 25, ഗ്രിഗോറിയൻ കലണ്ടറിൽ ജനുവരി ഏഴ് ആകും). എന്നാൽ അര കോടിയോളം അംഗസംഖ്യയുള്ള അർമേനിയൻ സഭ പുരാതനമായ പതിവനുസരിച്ച് ക്രിസ്മസും ദനഹാ പെരുന്നാളും ഒരുമിച്ച് ജനുവരി ആറിന് 'തെയോഫാനി' (എപ്പിഫനി) എന്ന പേരിൽ ആഘോഷിക്കുന്നു. അവർ ക്രിസ്മസിന് വലിയ പ്രാധാന്യം കൊടുക്കുന്നില്ല. ഇസ്രായേലിലും സോവിയററ് യൂണിയന്റെ ചില ഭാഗങ്ങളിലും (അർമേനിയാ ഒഴികെ) മററും ജൂലിയൻ കലണ്ടർ ഉപയോഗിക്കുന്നതിനാൽ ജനുവരി 19–നാണ് ഈ ആഘോഷം.

കേരളത്തിലെ മാർത്തോമ്മാ–തൊഴിയൂർ സഭകളും ഓർത്തഡോക്സ് സഭയിലെ പാത്രിയർക്കീസ് വിഭാഗവും 1952 ഡിസംബറിലും കാതോലിക്കാവിഭാഗം 1953 മെയ് 14–നും കൽദായ സഭയിൽ ടെഹറാൻ ആസ്ഥാനമായുള്ള വിഭാഗം 1964 ഡിസംബറിലും ഗ്രിഗോറിയൻ കലണ്ടർ സ്വീകരിച്ചതോടെ ജനുവരി ഏഴിനു പകരം ഡിസംബർ 25–ന് ക്രിസ്മസും പുതിയ രീതിപ്രകാരം ഈസ്ററും ആഘോഷിച്ചുതുടങ്ങി. അർമേനിയൻ സഭ (ഇൻഡ്യയിൽ ഉൾപ്പെടെ) 1923–ൽ ഗ്രിഗോറിയൻ കലണ്ടർ സ്വീകരിച്ചു. ഇൻഡ്യയിൽ കൽദായ സഭ (ബാഗ്ദാദ്) മാത്രമേ ജൂലിയൻ കലണ്ടർ ഉപയോഗിക്കുന്നുള്ളു.

ഈ വർഷം മാർച്ച് 30–നാണ് പെസഹാ ചന്ദ്രൻ (പുതിയ രീതി). പുതിയ രീതി ഈസ്ററർ മാർച്ച് 31–നും പഴയരീതി ഈസ്ററർ ഏപ്രിൽ 7–നും ആഘോഷിക്കപ്പെടുന്നു. യഹൂദന്മാരുടെ പെസഹാ പെരുന്നാൾ മാർച്ച് 30 മുതൽ ഏപ്രിൽ 6 വരെയാണ്.

## ഈ ദശകത്തിലെ (1991–2000) പെസഹാ–ഈസ്ററർ തീയതികൾ

| വർഷം | യഹൂദ പെസഹാ ഒന്നാം ദിവസം | ഈസ്ററർ പുതിയ രീതി | ഈസ്ററർ പഴയ രീതി |
|---|---|---|---|
| 1991 | മാർച്ച് 30 | മാർച്ച് 31 | ഏപ്രിൽ 7 |
| 1992 | ഏപ്രിൽ 18 | ഏപ്രിൽ 19 | ഏപ്രിൽ 26 |
| 1993 | ഏപ്രിൽ 6 | ഏപ്രിൽ 11 | ഏപ്രിൽ 18 |
| 1994 | മാർച്ച് 27 | ഏപ്രിൽ 3 | മെയ് 1 |
| 1995 | ഏപ്രിൽ 15 | ഏപ്രിൽ 16 | ഏപ്രിൽ 23 |
| 1996 | ഏപ്രിൽ 4 | ഏപ്രിൽ 7 | ഏപ്രിൽ 14 |
| 1997 | ഏപ്രിൽ 22 | മാർച്ച് 30 | ഏപ്രിൽ 27 |
| 1998 | ഏപ്രിൽ 11 | ഏപ്രിൽ 12 | ഏപ്രിൽ 19 |
| 1999 | ഏപ്രിൽ 1 | ഏപ്രിൽ 4 | ഏപ്രിൽ 11 |
| 2000 | ഏപ്രിൽ 20 | ഏപ്രിൽ 28 | ഏപ്രിൽ 30 |

—o—


## പള്ളിത്തിരുവസ്ത്രങ്ങൾക്ക്



കാപ്പ, ചിത്തോല, വിരിക്കൂട്ട്, ഊറാറാ, കാസക്ക്, ശീലമുടി, പള്ളിമറകൾ എന്നിവ കൃത്യമായും ഭംഗിയായും ചെയ്തുകൊടുക്കുന്നു.

**St. Thomas Embroidary Works**

Aramana Compound
Devalokam P. O., Kottayam-686 038
Prop: THOMAS PULICKEN
Phone: PP 8498

# സഭാവാർത്തകൾ

## അനുസ്മരണാ സമ്മേളനം

ചെങ്ങന്നൂർ: തുമ്പമൺ ഭദ്രാസന മെത്രാപ്പോലീത്തായായി ദീർഘനാളം ഭദ്രാസനത്തെയും സഭയെയും നയിച്ച പുണ്യശ്ലോകനായ ദാനിയേൽ മാർ പീലക്സീനോസ് മെത്രാപ്പോലീത്തായുടെ പാവനസ്മരണയ്ക്ക് ചെങ്ങന്നൂർ ഭദ്രാസനം ആദരാഞ്ജലി അർപ്പിച്ചു. ഫെ. 17–ന് ഞായറാഴ്ച ബഥേൽ അരമനയിൽ ശ്രേഷ്ഠ നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറിലോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ നടന്ന അനുസ്മരണാ സമ്മേളനം മനോരമ ചീഫ് എഡിററർ ശ്രീ. കെ. എം. മാത്യു ഉൽഘാടനം ചെയ്തു. ഡോ. സാമുവൽ ചന്ദനപ്പള്ളി വിജ്ഞപ്തി പ്രഭാഷണം നടത്തി.

ഗീവർഗീസ് മാർ തീമോത്തിയോസ് തിരുമേനി, തോമസ് കുതിരവട്ടം എം. പി., കെ. കെ. നായർ എം., എൽ.ഏ. ,മാമ്മൻ ഐപ്പ് എം. എൽ. എ., ഫാ. തോമസ് ജോൺസൺ, പ്രൊഫ. കണ്ണാറ വേണു ഗോപാൽ, സി. മീരാസാഹിബ്, ജോർജ് ഫിലിപ്പ്, ഫാ. ജോൺ ഡാനിയേൽ, എന്നിവർ പ്രസംഗിച്ചു. പീലക്സീനോസ് തിരുമേനിയുടെ ഛായാചിത്രം അനാവരണം ചെയ്യുന്നതിന് നിയുക്ത കാതോലിക്കായെ ക്ഷണിച്ചുകൊണ്ട് ഫാ. ടി. ജി. സഖറിയാ പ്രസംഗിച്ചു. ഫാ. കെ. ഓ. ഫിലിപ്പ് അനുശോചനപ്രമേയം അവതരിപ്പിച്ചു. തോമസ് മാർ അത്താനാസ്യോസ് തിരുമേനി സ്വാഗതവും പി. ജോർജ് ഫിലിപ്പ് നന്ദിയും പറഞ്ഞു. രാവിലെ ബഥേൽ അരമനയിൽ അത്താനാസിയോസ് തിരുമേനിയുടെ കാർമ്മികത്വത്തിൽ മൂന്നിന്മേൽ കുർബാനയും തുടർന്ന് 2 മണിക്ക് സൺഡേസ്കൂൾ കുട്ടികളുടെ റാലിയും ഉണ്ടായിരുന്നു.

## കൊക്കാത്തോട് പള്ളി കൂദാശ

തുമ്പമൺ ഭദ്രാസനത്തിന്റെ കിഴക്കൻ മലയോരപ്രദേശമായ കൊക്കാത്തോട്ടിൽ വി. ഗീവർഗീസ് സഹദായുടെ നാമത്തിൽ സ്ഥാപിതമായ ദേവാലയത്തിന്റെ കൂദാശ ഫെബ്രുവരി 8, 9, 10 തീയതികളിൽ ജോസഫ് മാർ പക്കോമിയോസ്, പീലിപ്പോസ് മാർ യൗസേബിയോസ് എന്നീ തിരുമേനിമാരുടെ പ്രധാന കാർമ്മികത്വത്തിലും ചെറുവത്തൂർ ജോസഫ് റമ്പാൻ, അപ്രേം റമ്പാൻ, ക്രിസ്റ്റഫോറസ് റമ്പാൻ എന്നിവരുടെ സഹകരണത്തിലും നടത്തി.

കൊക്കാത്തോട് പള്ളിയിൽ സ്ഥാപിക്കുന്നതിനുള്ള ഗീവർഗീസ് സഹദായുടെ ഛായാചിത്രം ദീപശിഖ, കൊടി എന്നിവ മൈലപ്രാ വലിയപള്ളിയിൽനിന്നും കൊടിമരം, കുരിശ് എന്നിവ കുമ്പഴ വലിയ കത്തീഡ്രലിൽനിന്നും വാഹനഘോഷയാത്രയായിട്ടാണ് കൊക്കാത്തോട്ടിൽ എത്തിച്ചത്. അഭിവന്ദ്യ തിരുമേനിമാർക്കും ഛായാചിത്രഘോഷയാത്രയ്ക്കും വിവിധ സ്ഥലങ്ങളിൽ സ്വീകരണം നൽകി. അള്ളുങ്കൽ ജംഗ്ഷനിൽ പ. പരുമല തിരുമേനിയുടെ നാമത്തിൽ പണികഴിപ്പിച്ച കുരിശിൻതൊട്ടിയുടെ കൂദാശയും തിരുമേനിമാർ ഇതോടനുബന്ധിച്ച് 8–ാം തീയതി നിർവ്വഹിച്ചു. 8–ാം തീയതി സന്ധ്യാനമസ്ക്കാരത്തെ തുടർന്ന് പള്ളികൂദാശയുടെ ഒന്നാംഭാഗവും 9–ാം തീയതി രാവിലെ രണ്ടാംഭാഗവും നടത്തി. കൂദാശയ്ക്കുശേഷം അഭിവന്ദ്യ തിരുമേനിമാരുടെ കാർമ്മികത്വത്തിൽ വി. മൂന്നിന്മേൽ കുർബാന അർപ്പിച്ചു.

പൊതുസമ്മേളനത്തിൽ ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷത വഹിച്ചു. തോമസ് കുതിരവട്ടം എം. പി. സമ്മേളനം ഉൽഘാടനം ചെയ്തു. പീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ, ചെറുവത്തൂർ ജോസഫ് റമ്പാൻ, മലങ്കരസഭാ മാനേജർ ഫാ. ടി. ജി. സഖറിയ എന്നിവർ പ്രസംഗിച്ചു. നിയുക്ത കാതോലിക്കാബാവാ തിരുമനസിലെ ആശംസാസന്ദേശം ജോസഫ് റമ്പാൻ വായിച്ചു. വികാരി ഫാ. ജോൺ ശങ്കരത്തിൽ സ്വാഗതവും എ. പി. ജോസ് കൃതജ്ഞതയും പറഞ്ഞു.

## തൊഴിലവസര സെമിനാർ

സ്വയം തൊഴിൽ കണ്ടെത്തൽ, സഹകരിച്ച് തൊഴിലവസരങ്ങൾ സൃഷ്ടിക്കൽ എന്നിവയെപ്പററി ഓർത്തഡോക്സ് തൊഴിലവസര കമ്മററി കൊല്ലം ഭദ്രാസനത്തിൽ ഒരു സാമ്പിൾ സർവ്വേയും സെമിനാറും നടത്തി. അടൂർ സെ. മേരീസ് സ്കൂളിൽ നടന്ന സെമിനാറിൽ മാത്യൂസ് മാർ എപ്പിപ്പാനിയോസ് തിരുമേനി മോഡറേറററായിരുന്നു. മററു ഭദ്രാസനങ്ങളിലും ഇതുപോലുള്ള സെമിനാറും സർവ്വേയും നടത്തുന്നുണ്ടെന്ന് സ്വാഗതപ്രസംഗത്തിൽ കൺവീനർ ഫാദർ ജോസഫ് വെണ്ടേറപ്പിള്ളി അറിയിച്ചു.

പി. എം. ഗീവറുഗീസ് റമ്പാൻ, പബ്ളിക്ക് സർവ്വീസ് കമ്മീഷൻ മെമ്പർ എ. കെ. തോമസ്, കൊച്ചി സർവ്വകലാശാല മുൻ പ്രോ–വൈസ് ചാൻസലർ ഡോ. സി. പി. കുര്യാക്കോസ്, സഭാ സെക്രട്ടറി എം. ററി. പോൾ, സേവന ഇലക്ട്രിക്കൽ അപ്ളയൻസ് കമ്പനി മാനേജിംഗ് ഡയറക്ടർ സി. പി. ഫീലിപ്പോസ്, ഖാദി ബോർഡ് മുൻഡയറക്ടർ പി. സി. യോഹന്നാൻ എന്നിവർ വിവിധ വിഷയങ്ങളെക്കുറിച്ച് പ്രബന്ധം അവതരിപ്പിച്ചു. ഭദ്രാസന സെക്രട്ടറി ഫാ. മത്തായി വിളനിലത്ത് കൃതജ്ഞത പ്രകാശിപ്പിച്ചു.

## ഭദ്രാസന കൗൺസിൽ അനുശോചിച്ചു

കൊരട്ടി: കൊച്ചി ഭദ്രാസന സഹായ മെത്രാപ്പോലീത്താ പൗലൂസ് മാർ മിലിത്തിയോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ ചേർന്ന ഭദ്രാസന കൗൺസിൽ യോഗം തുമ്പമൺ ഭദ്രാസനാധിപനായിരുന്ന ദാനിയേൽ മാർ പീലക്സീനോസ് തിരുമേനിയുടെയും കെ. റ്റി. സഖറിയാ കോർ–എപ്പിസ്ക്കോപ്പായുടെയും ദേഹവിയോഗത്തിൽ അനുശോചിച്ചു.

## മെത്രാപ്പോലീത്തായ്ക്ക് സ്വീകരണം

വടവുകോട്: കൊച്ചി ഭദ്രാസനത്തിന്റെ സഹായമെത്രാപ്പോലീത്തായായതിനുശേഷം ഇദംപ്രഥമായി സെ. മേരീസ് ഓർത്തഡോക്സ് ഇടവക സന്ദർശിച്ച പൗലൂസ് മാർ മിലിത്തിയോസ് തിരുമേനിക്ക് ഹൃദ്യമായി വരവേല്പ് നൽകി. വികാരി ഞാർത്താങ്കൽ കോരുത് മല്പാൻ സ്വീകരണയോഗത്തിൽ ആദ്ധ്യക്ഷം വഹിച്ചു. ഭദ്രാസന അഡ്മിനിസ്ട്രേറ്റർ ഫാ. ജോസഫ് വെണ്ടറപ്പിള്ളി പ്രസംഗിച്ചു. അന്നു വൈകിട്ട് മെത്രാപ്പോലീത്താ തിരുമേനി വടവുകോട് കൺവൻഷൻ ഉൽഘാടനം ചെയ്തു.

## മദ്രാസ് കൺവൻഷൻ

മദ്രാസ്: ബ്രോഡ്വേ സെ. തോമസ് ഓർത്തഡോക്സ് കത്തീഡ്രലിലെ ഈ വർഷത്തെ കൺവൻഷൻ ഫെബ്രുവരി 7 മുതൽ 10 വരെ റോയപേട്ട വെസ്ലി ചർച്ചിൽ വെച്ചു നടത്തി. മദ്രാസ് ഭദ്രാസനാധിപൻ സഖറിയാസ് മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്താ ഉൽഘാടനം ചെയ്ത യോഗങ്ങളിൽ നാലു ദിവസവും ശ്രീ. പോൾ സിനിരാജ് ആയിരുന്നു പ്രസംഗകൻ. വികാരി ഫാ. ജോസഫ് തെക്കേക്കര അദ്ധ്യക്ഷം വഹിച്ചു. നല്ലൊരു ജനാവലി പങ്കെടുത്ത യോഗങ്ങളിൽ നിരവധി വൈദികരും പങ്കെടുത്തു. ട്രസ്റ്റി എം. വി. വർഗീസ് സ്വാഗതവും സെക്രട്ടറി കെ. റ്റി. മാത്യൂസ് നന്ദിയും പറഞ്ഞു.

## പ്രാർത്ഥനായോഗം വാർഷികം

പാമ്പാക്കുട: കണ്ടനാട് ഭദ്രാസന പ്രാർത്ഥനായോഗങ്ങളുടെ സംയുക്ത വാർഷികം ഫെബ്രുവരി 12–ാം തീയതി പാമ്പാക്കുട ചെറിയപള്ളിയിൽവച്ച് ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ നടന്നു. ഡീക്കൻ ഒ. പി. വർഗീസ് നേതൃത്വം നല്കുകയും, ഫാ. പി. യു. കുര്യാക്കോസ് പോത്താറയിൽ, ഫാ. ജോൺ വി. ജോൺ, ഫാ. റ്റി. പി. ഏലിയാസ്, പി. ഐ. പോൾ, പോൾ സിനിരാജ് എന്നിവർ പ്രസംഗിക്കുകയുംചെയ്തു.

## റീജണൽ കോൺഫ്രൻസ്

മീനങ്ങാടി: എം. ജി. ഒ. സി. എസ്. എം. ഉത്തരമേഖലാ സമ്മേളനം ജനുവരി 12–ന് ശനിയാഴ്ച വയനാട് ജില്ലയിലെ മീനങ്ങാടിയിൽ നടത്തപ്പെട്ടു. ആധുനിക തലമുറ നേരിടുന്ന വെല്ലുവിളികളെ തരണം ചെയ്യുവാൻ ദൈവാശ്രയവും മനുഷ്യസ്നേഹവും കൊണ്ട് കഴിയണമെന്ന് സമ്മേളനത്തിലെ മുഖ്യപ്രസംഗകൻ പ്രൊഫസർ പി. സി. ഏലിയാസ് ഉദ്ബോധിപ്പിച്ചു.

രാവിലെ പൗലൂസ് പൂമറ്റത്തിൽ കോർ–എപ്പിസ്കോപ്പാ വി. കുർബാന അർപ്പിച്ചു. സഭാ വൈദിക ട്രസ്റ്റി ഫാ. മത്തായി നൂറനാൽ സമ്മേളനം ഉദ്ഘാടനം ചെയ്തു. തുടർന്ന് ശില്പശാല നടത്തപ്പെട്ടു.

ഉച്ചയ്ക്കുശേഷം നടന്ന സ്റ്റുഡന്റ് സെമിനാറിൽ ശ്രീമതി സാലമ്മ കുര്യൻ മോഡറേറ്ററായിരുന്നു. റീജണൽ സെക്രട്ടറി രാജൻ തോമസ് സ്വാഗതവും ബെന്നി റ്റി. സി. നന്ദിയും പറഞ്ഞു.

## കവിതാ മത്സര വിജയി

മലങ്കരസഭാ മാസികയുടെ ആഭിമുഖ്യത്തിൽ നടത്തിയ കവിതാമത്സരത്തിന് ലിസി പി. എം. (പുത്തൻപുരയ്ക്കൽ, വളഞ്ഞവട്ടം) അയച്ചുതന്ന 'ഞാനാണു ശിംശോൻ' എന്ന കവിതയ്ക്ക് ഒന്നാം സ്ഥാനം ലഭിച്ചതായ വിവരം 1991 ജനുവരിലക്കം മാസികയിൽ പ്രസിദ്ധപ്പെടുത്തിയിരുന്നല്ലോ. എന്നാൽ ആ കവിത 1985 ഏപ്രിൽ മാസത്തെ ഓർത്തഡോക്സ് യൂത്തിൽ (പേജ് 13) മിനി കല്ലിനാലിന്റെ പേരിൽ പ്രസിദ്ധപ്പെടുത്തിയിരുന്നതാണെന്ന് കാണിച്ച് ഓർത്തഡോക്സ് യൂത്ത് പത്രാധിപരും മററു ചിലരും എഴുതി അറിയിക്കുകയുണ്ടായി. പരിശോധിച്ചതിൽ അത് ശരിയാണെന്നു ബോദ്ധ്യപ്പെട്ടിരിക്കുന്നു. ആയതിനാൽ ലിസി പി. എം. സമ്മാനത്തിന് അർഹയല്ല എന്നു മാത്രമല്ല അവരുടെ കവിതകൾ ഇനി മലങ്കരസഭയിൽ പ്രസിദ്ധപ്പെടുത്തുന്നതല്ല എന്നു കൂടി അറിയിക്കുന്നു.

പത്രാധിപർ.

## ശിലാസ്ഥാപനം

മലബാർ ഭദ്രാസനത്തിൽ എരുമമുണ്ട സെന്റ് ജോർജ് പള്ളി പുതുതായി പണിയുന്നതിന്റെ ശിലാസ്ഥാപനം അഭിവന്ദ്യ തോമസ് മാർ തീമോത്തിയോസ് തിരുമേനി നിർവ്വഹിച്ചു. വികാരി ഫാ. ഒ. സി. കോശി ചടങ്ങിൽ സംബന്ധിച്ച എല്ലാവർക്കും നന്ദി പറഞ്ഞു.

## മർത്തമറിയം സമാജം

മദ്രാസ് ഭദ്രാസനത്തിലെ മർത്തമറിയം സമാജത്തിന്റെ ദ്വിദിന സമ്മേളനം സാന്തോം പള്ളിക്കു സമീപമുള്ള ധ്യാനമന്ദിരത്തിൽ വെച്ച് നടത്തപ്പെട്ടു. 150 സ്ത്രീകൾ പങ്കെടുത്തു. ഭദ്രാസന മെത്രാപ്പോലീത്താ സഖറിയാ മാർ ദീവന്നാസിയോസ് തിരുമേനി അദ്ധ്യക്ഷത വഹിച്ച സമ്മേളനത്തിൽ ക്രിസ്തുവിൽ വളർച്ച, പ്രത്യാശ, വിശ്വാസം എന്നീ വിഷയങ്ങളെ ആസ്പദമാക്കി ബഹു. ജേക്കബ് കുര്യനച്ചൻ ക്ളാസുകൾ എടുത്തു. പള്ളിവികാരി ഫാ. ജോസഫ് തെക്കേക്കര

നേതൃത്വം നൽകി. സമാജം ഭദ്രാസന സെക്രട്ടറി മിസ് ശാന്തി വർഗീസ് സ്വാഗതം ആശംസിച്ചു.

## ഏകദിന സമ്മേളനം

മദ്രാസ് യൂണിററിൽപെട്ട സണ്ടേസ്കൂളുകളുടെ ഏകദിനസമ്മേളനം സെ. ജോർജ് പള്ളിയിൽ വച്ച് സഖറിയാ മാർ ദിവന്നാസിയോസ് തിരുമേനിയുടെ നേതൃത്വത്തിൽ നടത്തപ്പെട്ടു. സമ്മേളനത്തിന്റെ ആവശ്യകത പ്രസിഡണ്ട് ഫാ. ജോസഫ് തെക്കേക്കര വിശദീകരിച്ചു. ഇൻസ്പെക്ടർ കെ. എം. തോമസ് സ്വാഗതവും വികാരി ഫാ. കോശി ഫിലിപ്പ് നന്ദിയും രേഖപ്പെടുത്തി. സണ്ടേസ്കൂറ പുതിയ കാഴ്ചപ്പാടോടെ മുന്നേറേണ്ടതാണെന്ന് അദ്ധ്യക്ഷൻ ഓർപ്പിച്ചു. മോഡൽ ക്ലാസുകറ, ചർച്ചകറ എന്നിവയ്ക്കുശേഷം സമ്മേളനം പ്രാർത്ഥനയോടെ പര്യവസാനിച്ചു.

## രജതജൂബിലി

ചെട്ടിയാംപറമ്പ് സെ. മേരീസ് ഓർത്തഡോക്സ് പള്ളിയുടെ രജതജൂബിലിയും പെരുനാളും ജനുവരി 27 മുതൽ ഫെ. 2 വരെ തോമസ് മാർ തീമോത്തിയോസ് തിരുമേനിയുടെ കാർമ്മികത്വത്തിൽ ആഘോഷപൂർവ്വം കൊണ്ടാടി. ധ്യാനത്തിന് വി. പി. പൗലോസ് റമ്പാൻ നേതൃത്വം നൽകി. സമാപന സമ്മേളനത്തിൽ തോമസ് മാർ തീമോത്തിയോസ് തിരുമേനി അദ്ധ്യക്ഷത വഹിച്ചു. വികാരി ഫാ. വർഗീസ് മണ്ണത്ത് സ്വാഗതം ആശംസിച്ചു.

പൂമററത്തിൽ പൗലോസ് കോറെപ്പിസ്കോപ്പ ഫാ. മത്തായി നൂറനാൽ, ഫാ. പുന്നൂസ് മോടിശ്ശേരിൽ, സി. എഫ്. റോബർട്ട്, ഫാ. തോമസ് പി. യോഹന്നാൻ, ഫാ. ജോസ് തേക്കനാടി, ഫാ. ഇഗ്നേഷ്യസ്, ഫാ. സെബാസ്ററ്യൻ പുത്തൻ, പി. എം. ജോസഫ് പുക്കോടിയിൽ, പ്രൊഫ. എസ്. നൈനാൻ, കുര്യൻ ഇടയത്തുപാറ എന്നിവർ പ്രസംഗിച്ചു.

## റാങ്കു നേടി

ദിവ്യബോധനം ഡിപ്ളോമാ കോഴ്സിൽ കഴിഞ്ഞ വർഷത്തെ ബാച്ചിൽ മുളന്തുരുത്തി ഡി: സണ്ടേസ്കൂറ ഇൻസ്പെക്ടർ എസ്. കെ. അടൂർ ഒന്നാം റാങ്കുനേടി.

---


# എം. ഒ. സി. പ്രസിദ്ധീകരണങ്ങൾ

## ഹാശാനമസ്ക്കാരം ദുഃഖവെള്ളിയാഴ്ച ഗീതങ്ങൾ ചേർന്നത്

എം. ഓ. സി. പബ്ലിക്കേഷൻസിന്റെ ചുമതലയിൽ ഹാശാനമസ്ക്കാരപുസ്തകം പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു. ദുഃഖവെള്ളിയാഴ്ച ഗീതങ്ങറ അടങ്ങിയതും നല്ല കടലാസിൽ ഫോട്ടോ ടൈപ്പിംഗിൽ ഓഫ്സെററ് പ്രസിൽ അച്ചടിപ്പിച്ച് കട്ടിയുള്ള പ്ലാസ്ററിക് കവറിട്ട് ബയൻറ് ചെയ്തിട്ടുള്ളതുമായ ഈ പുസ്തകത്തിന് വില രൂപാ 30.

## ആണ്ടുതക്സാ

ആണ്ടടക്കമുള്ള പെരുനാളുകളുടെ ശുശ്രൂഷക്രമങ്ങറ അടങ്ങിയ സുറിയാനി മലയാളം ആണ്ടുതക്സാ, പാമ്പാക്കുട മാർ യൂലിയോസ് പ്രസിൽ അച്ചടിപ്പിച്ച് കൂടിയ റക്സിൻ കവറിട്ടു ബയൻറു ചെയ്തത്. വില 50/– രൂപാ.

## അനുദിനചിന്തകൾ

### (രണ്ടാം ഭാഗം)

അഭിവന്ദ്യ ബർന്നബാസ് തിരുമേനി തയ്യാറാക്കിയ 'അനുദിനചിന്തകറ' എന്ന പുസ്തകത്തിന്റെ രണ്ടാം ഭാഗം, ഏപ്രിൽ, മെയ്, ജൂൺ മാസങ്ങളിലെ എല്ലാ ദിവസങ്ങളിലും വായിച്ചു ചിന്തിക്കുന്നതിനും ധ്യാനിക്കുന്നതിനുമുള്ള വേദഭാഗങ്ങളും ധ്യാനപഠനങ്ങളും അടങ്ങിയത്. ജൂലൈ മുതൽ ഡിസംബർ വരെയുള്ള ദിവസങ്ങളിലെ മൂന്നും നാലും ഭാഗങ്ങറ അച്ചടിയിൽ. വില ഓരോ ഭാഗത്തിനും 12 രൂപാ വീതം.

ഈ പുസ്തകങ്ങറ ദേവലോകം കാതോലിക്കേററ് ഓഫീസിൽ നിന്നും സഭവക ബുക്കുഡിപ്പോകളിൽ നിന്നും ലഭിക്കുന്നതാണ്.

## അദ്ധ്യാപകസെമിനാർ

മുളന്തുരുത്തി ഡിസ്ട്രിക്ട് സണ്ടേസ്കൂൾ അദ്ധ്യാപകരുടെ സെമിനാർ വടയാപ്പറമ്പ് മാർ ബഹനാൻ പള്ളിയിൽ വച്ചു നടത്തി. വി. കർബ്ബാനയ്ക്കുശേഷം നടന്ന ബിസിനസ് മീററിംഗിന് ഇൻസ്പെകടർ നേതൃത്വം നൽകി.

ഉച്ചഭക്ഷണത്തിനുശേഷം കണ്ടനാട് ഭദ്രാസന യുവജനസമാജം സെക്രട്ടറി പി. തോമസ് അദ്ധ്യാപകർക്ക് ക്ളാസ് നടത്തി. തുടർന്ന് ഫാ. ഏ. എം. പീററർ ക്ളാസെടുത്തു.

പൊതുസമ്മേളനത്തിൽ കൊച്ചി ഭദ്രാസന സെക്രട്ടറി ഫാ. തോമസ് തെക്കൻ അദ്ധ്യക്ഷത വഹിച്ചു. മാർ ഗ്രീഗോറിയോസ് ആശ്രമം സുപ്പീരിയർ സിസ്ററർ സൂസൻ കുരുവിള ആശംസാപ്രസംഗം നടത്തുകയും മൽസരങ്ങളിൽ വിജയികളായ കുട്ടികൾക്കുള്ള സമ്മാനങ്ങൾ വിതരണം ചെയ്യുകയും ചെയ്തു. യോഗത്തിൽ എസ്. കെ. അടൂർ നന്ദി പറഞ്ഞ

## വിമുക്തി സ്പെഷ്യൽ സ്കൂൾ

ഏലൂർ മാർ ഗ്രീഗോറിയോസ് പള്ളിയുടെ ആഭിമുഖ്യത്തിൽ മന്ദബുദ്ധികളായ കുട്ടികൾക്കായി പരിശുദ്ധ പരുമല തിരുമേനിയുടെ നാമത്തിൽ ആരംഭിച്ച സ്കൂൾ 1989 നവമ്പർ 4-ാംതീയതി ഉത്ഘാടനം നടത്തി. മന്ദബുദ്ധികളായ 15 കുട്ടികൾക്ക് ഇവിടെ പരിശീലനം നൽകിക്കൊണ്ടിരിക്കുന്നു. പ്രത്യേകം പരിശീലനം സിദ്ധിച്ച 4 അദ്ധ്യാപകർ ഇവിടെ ഉണ്ട്. സമീപത്ത് ഇത്തരത്തിലുള്ള കുട്ടികൾ ഇനിയും ഉണ്ടെങ്കിലും സാമ്പത്തികപരാധീനതയും യാത്രാക്ലേശവുംമൂലം അവർക്ക് സ്ക്കൂളിൽ വന്നുപോകാൻ കഴിയുന്നില്ല. ഒരു വാഹനത്തിനുവേണ്ടി പ്രവർത്തകർ പ്രാർത്ഥനാപൂർവം പരിശ്രമിച്ചുകൊണ്ടിരിക്കുന്നു. ഇവിടെ പ്രവർത്തിക്കുന്ന മാർ ഗ്രീഗോറിയോസ് ചാരിററബിൾ സൊസൈററിയാണ് ഈ സ്കൂൾ നടത്തുന്നത്. ഏലൂർ പള്ളിയിൽ നിന്നാണ് ഇതിൻെറ പ്രാരംഭചെലവുകൾ മുഴുവനും ചെയ്തിരിക്കുന്നത്.

വിമുക്തി സ്പെഷ്യൽ സ്കൂളിൻെറ വേറൊരു യൂണിററ് കഴിഞ്ഞ 9-ാംതീയതി കളമശ്ശേരിപ്പള്ളിയിലും ആരംഭിച്ചു. കൊച്ചി റോട്ടറി ക്ളബ് പ്രസിഡണ്ട് മി. ഇന്ദുശേഖർ അതിൻെറ ഉദ്ഘാടനം നിർവഹിച്ചു. ടി സ്കൂളിലേക്ക് പ്രത്യേക പരിശീലനം നേടിയിട്ടുള്ളതോ അതിൽ താല്പര്യമുള്ളതോ ആയ സേവനസന്നദ്ധരായ ആളുകളെ ആവശ്യമുണ്ട്. താല്പര്യമുള്ളവർ സെക്രട്ടറി, മാർ ഗ്രീഗോറിയോസ് ചാരിററബിൾ സൊസൈററി, ഏലൂർ ഉദ്യോഗമണ്ഡൽ പി. ഓ. എന്ന വിലാസത്തിൽ അറിയിക്കുക. നമ്മുടെ സഭയിൽ മന്ദബുദ്ധികൾക്കായുള്ള ആദ്യത്തെ സംരംഭമാണിത്. എല്ലാവരുടെയും സഹായസഹകരണങ്ങൾ പ്രതീക്ഷിക്കുന്നു. അതാണ് ഞങ്ങളുടെ ആശ്രയം.

എന്ന്, Fr. M. V. Paulose (President)

## പ്രാർത്ഥനാ യജ്ഞം

മാവേലിക്കര, ഗൾഫ് യുദ്ധം ദൈവശിക്ഷയാണെന്നും മാനുഷികശക്തിയിലൂടെ ലോകത്തിൽ എന്തും നേടാമെന്നു വിശ്വസിക്കുന്ന മഹൽ ശക്തികൾക്കുള്ള കനത്ത ശിക്ഷയാണ് ഈ യുദ്ധമെന്നും ദൈവികശ്തിയിലൂടെ മാത്രമേ സമാധാനം സാദ്ധ്യമാകൂ എന്നും ഗീവർഗീസ് മാർ ഒസ്ത്താത്തിയോസ് മെത്രാപ്പോലീത്താ ചൂണ്ടിക്കാട്ടി. സിറിയൻ ക്രിസ്ത്യൻ കോൺഗ്രസിൻെറ ആഭിമുഖ്യത്തിൽ ഗൾഫ് സമാധാനത്തിനുവേണ്ടി പുതിയകാവ് സെ. മേരീസ് കത്തീഡ്രലിൽ നടത്തപ്പെട്ട പ്രാർത്ഥനായജ്ഞം ഉത്ഘാടനം ചെയ്തുകൊണ്ടു പ്രസംഗിക്കുകയായിരുന്നു അദ്ദേഹം, സിറിയൻ ക്രിസ്ത്യൻ കോൺഗ്രസിൻെറ പ്രവർത്തനം സഭയിലാകമാനം ശക്തമാക്കണമെന്നും അദ്ദേഹം തുടർന്നു പ്രസ്താവിച്ചു. ഫാ. എം. സി. തോമസ്, ഫാ. ജി. ജോൺ, ഫാ. ഈ. വി. ജോർജ്, ഫാ. ഒ. തോമസ്, ഫാ. ജി. നൈനാൻ, ഫാ. എം. കെ. വർഗീസ് എന്നിവർ പരിപാടിക്കു നേതൃത്വം നൽകി. പ്രസിഡണ്ട് കെ. കോരുത് ആദ്ധ്യക്ഷത വഹിച്ചു. ജനറൽ സെക്രട്ടറി പി. കെ. കുര്യൻ സ്വാഗതവും ഫാ. പി. ജോർജ് കൃതജ്ഞതയും പറഞ്ഞു

### മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്





Saramma Kurian, Ranny





Elizabeth, Philip. V. J. Philip.

# ബൈബിൾ പഠനം

(രണ്ടാം ഭാഗം)

ഡി. എം. സി. ചെറിയാൻ

## പാഠം 19

### സുവിശേഷം

വിജയിയുടെ പേരും വിലാസവും

പേര്: എം. സി. ജോർജ്

വിലാസം: A-1/4 Rajat Rekha Society
142/6 Jayaprakash Rd. Andheri-West

ഭദ്രാസനം: ബോംബെ.

രജി. നമ്പർ: 3565

## പാഠം 19 ഉത്തരം (മത്തായി 27)

1. യൂദാ (27:3)
2. യൂദാ (27:5)
3. രക്തനിലം 27:8
4. യിരമ്യാവ് 27:10
5. പീലാത്തോസ് 27: 2
6. 1. മഹാപുരോഹിതൻ 26: 63, 64
   2. പീലാത്തോസ് 27:11
7. ബറബാസ് 27:16
8. പീലാത്തോസിന്റെ ഭാര്യ 27:19
9. അവനെ ക്രൂശിക്കേണം 27:23
10. പീലാത്തോസ് 27: 24
11. മുൾക്കിരീടം 27:29
12. ജനക്കൂട്ടം 26:66
13. 1. മുഖത്തു തുപ്പി. 2. മുഷ്ടി ചുരുട്ടി കുത്തി. 3. കന്നത്തടിച്ചു (26:67).
14. ചമ്മട്ടികൊണ്ട് അടിപ്പിച്ചു 27:26
15. 1. അവന്റെമേൽ തുപ്പി 2. കോൽകൊണ്ട് തലയിൽ അടിച്ചു 27:30
16. കുറേനക്കാരനായ ശിമോൻ 27:32
17. തലയോടിടം 27:33
18. ഗൊല്ഗോഥാ 27:34
19. കൈപ്പു വീഞ്ഞ് 27:34
20. പടയാളികൾ 27:36

## പാഠം 19

### ശരിയായി ഉത്തരം അയച്ചുതന്നവർ

1. എം. സി. ജോർജ്, ആന്ധേരി
3. മോളി മാത്യൂസ്, നാരങ്ങാനം
2. ഏലിയാമ്മ പൗലോസ്, ചെല്ലങ്കോട്
4. കുര്യൻ ജോൺ, ദുർഗ്പ്പൂർ
5. മറിയാമ്മ അലക്സ്, കവിയൂർ
6. പൊന്നമ്മ തോമസ്, അഹമ്മദബാദ്
7. കെ. എം. തോമസ്, മദ്രാസ്
3. അനിൽ പുന്നൂസ്, കൊച്ചി
9. കോശി പി. കെ. കോട്ടൂർ
10. മോളമ്മ കെ. കൊററമ്പള്ളി
11. കോശി മത്തായി, ദുർഗ്
12. ഷേർളി മാത്യു, പാലിയേക്കര
13. Mrs. ജോർജ് മുതലാളി, കൊച്ചി
14. എലിസബേത്ത് സൈമൺ, തലശ്ശേരി
15. തങ്കമ്മ രാജൻ, വാഴൂർ
16. പി. സി. ചെറിയാൻ, കോയിപ്രം
17. സൂസമ്മ ഏബ്രഹാം, ഡൽഹി
18. പി. ഡി. അമ്മിണി, കുന്നംകുളം
19. എബിസി കണ്ടത്തിൽ, വളഞ്ഞവട്ടം
20. ഷേർളി ലൂക്കോസ്, ചണ്ണപ്പേട്ട
21. വറുഗീസ് ഏബ്രഹാം, പാതിക്കാട്
22. വൽസമ്മ പീലിപ്പോസ്, നെററിത്തൊഴു
23, ജിജി മത്തായി, ചെങ്ങമനാട്
24. ശോശാമ്മ തോമസ്, കിടങ്ങന്നൂർ
25. പി. വി. അച്ചാമ്മ, മഞ്ഞപ്ര
26. ലാലി വൽസൻ, മുളളുണ്ട്
27. സാബു ജോർജ്, കടമ്മനിട്ട
28. യൽദോസ്, തേക്കുംപാടം
29. ജിജി കോശി, കിരന്നൂർ
30. ഏബ്രഹാം ജോർജ്, അരീപ്പറമ്പ്
31. അനു പോൾ, തെങ്ങേലി
32. പി. എം. കൊച്ചന്ന, മങ്ങാട്
33. സാലി സാമുവേൽ, മണക്കാട്

## പാഠം 23 മർക്കോസ് (7:9)

പ്രവേശനഫാറം

പേര്.............................................

വിലാസം.........................................

ഭദ്രാസനം.......................................

രജി. നമ്പർ: ................

34. കെ. സി. ഈപ്പൻ, കൽവാ
35. മോളി മർക്കോസ്, ആരക്കുന്നം
36. ജോളി കുര്യൻ, പോവായ്
37. മറിയാമ്മ ഹാബേൽ, വാഴൂർ
38. വിൽസൺ, കുരമ്പാല
39. മറിയാമ്മ മാണി, ജബൽപൂർ
40. ജോസഫ് അറയ്ക്കൽ, ചാട്ടനോട്
41. കുറിയാക്കോസ് തോമസ്, പുത്തൻചന്ത
42. സോണി ജോഷ്വാ, കൂടൽ
43. ഡോ. ഏലിയാമ്മ ഐസക്, പുത്തൂർ
44. വി. പി. ജോർജ്, പെരുമ്പടന്ന
45. അച്ചാമ്മ പീററർ, വാഴൂർ
46. സാറാമ്മ തോമസ്, മലാട്
47. പി. ററി. കുര്യൻ, പാററ്നാ
48. പൊന്നമ്മ മാത്യു, പുൽപ്പള്ളി
49. ററി. ഇ. തോമസ്, തെക്കേമല
50. റീനാ ശമുവേൽ, ചെങ്ങമനാട്
51. സൂസമ്മ ററി. എസ്. കുഴിമററം
52. സൂസൻ സഖറിയാ, തുമ്പമൺ
53. ചിന്നമ്മ ജോൺ, ഉളനാട്
54. ജോജൻ മാമ്പ്രക്കുഴി (R) പെരുനാട്
55. എലിസബേത്ത് ശമുവേൽ, അന്ധേരി
56. തോമസ് വറുഗീസ്, കൊടുമൺ
57. റെനി സൂസൻ പോം, ചെറുകോൽ
58. റാണി ജോൺ, തഴവാ
59 സാറാമ്മ ശമുവേൽ, കോർബാ
60. സൂസൻ ഫിലിപ്പ്, പുതുശേരി
61. സുജ തോമസ്, ചുരുളിക്കോട്
62. സാലി ജോൺ, ട്രിച്ചി
63. റോസി അലക്സാണ്ടർ, കോർബാ
64. അക്കാമ്മ വറുഗീസ്, പാലിയേക്കര
65. മേരി ജോർജ്, പെരുമ്പടന്ന
66. ഷിബു സി. ഐ. പുത്തൂർ
67. മാത്യു സഖറിയാ, അശോക്നഗർ
68. മറിയാമ്മ വറുഗീസ്, ആനക്കാട്
69. മിനി ജോൺ, ചാലപ്പുറം
70. ജോർജി പി. മാത്യു, കല്ലിശ്ശേരി
71. മറിയാമ്മ പാനോസ്, നെററിത്തൊഴു
72. അനു ഫിലപ്പ്, ഉളളന്നൂർ
73. എ. യു. ബേബി, പഴഞ്ഞി
74. പി. എം. പൗലോസ്, കാക്കവയൽ
75. വിജി വില്യം, കുന്നംകുളം
76. ലിസി ചെറിയാൻ, കുഴിത്തൊഴു
77. ലേയാമ്മ ടി. തിരുവനന്തപുരം
78. രജീഷ് ററി. കെ. കുന്നംകുളം
79. ബെൻസി മാത്യു, തേവലക്കര
80. ബേബി തോമസ്, കൊററമ്പളളി
81. ശോശാമ്മ ഉതുപ്പ്, വാഴൂർ
82. മറിയാമ്മ ചാക്കോ, പോർട്ട്ബ്ളെയർ
83. ലില്ലി മാത്യു, കനകപ്പലം
84. ചെറിയാൻ വറുഗീസ്, ഏലപ്പാറ
85. ററി. സി. ശമുവേൽ, കൊക്കാത്തോട്
86. പ്രീതാ സാം, നെല്ലിപ്പളളി
87. മനോജ് മാത്യു, (M) നോർത്ത്
88. ലിസി പി. എം., വളഞ്ഞവട്ടം
89. ചെറിയാൻ വറുഗീസ്, വളളംകുളം
90. മറിയാമ്മ വറുഗീസ്, വളളംകുളം
91. ഓമന ഈശോ, കോത്തല
92. ഏലിയാമ്മ വറുഗീസ്, നെടുമാവ്
93. സുജ ജോർജ്, നാരങ്ങാനം
94. തങ്കമ്മ സഖറിയ, ആറാട്ടുപുഴ
95. കുഞ്ഞൂഞ്ഞമ്മ കുറിയാക്കോസ്, വാഴൂർ
96. ലീലാമ്മ ജേക്കബ് പുന്നവേലി
97. സാലി സ്കറിയാ, നർമ്മദനഗർ
98. പേരില്ല.

## പാഠം 23 മർക്കോസ് 7--9)

1. കഴുകാത്ത കൈകൊണ്ട് ഭക്ഷണം കഴിക്കുന്നവർ.
2. മാതാപിതാക്കളെ പ്രാകുന്നവനു മോശയുടെ ശിക്ഷ.
3. യേശുവിനെക്കാണാൻ വന്ന യവന സ്ത്രീ ഏതു ജാതിക്കാരി.
4. വിക്കനായ ചെകിടനെ എവിടെവച്ചു സുഖപ്പെടുത്തി.
5. നെടുവീർപ്പിട്ടു സുഖപ്പെടുത്തിയത് ആരെ.
6. 7 അപ്പം വർദ്ധിപ്പിച്ചശേഷം യേശു എവിടേയ്ക്കുപോയി.
7. ഒരപ്പവുമായി യാത്ര ചെയ്തത് ആര്.
8. പുളിച്ച മാവിന്റെ ഉടമസ്ഥർ.
9. മനുഷ്യർ മരങ്ങൾ പോലെ നടക്കുന്നു എന്നു പറഞ്ഞ കുരുടൻ എവിടുത്തുകാരൻ.
10. യേശു ആരെന്നാണ് ശിഷ്യന്മാരുടെ അഭിപ്രായം.
11. യേശുവിനെ ശാസിച്ച ശിഷ്യൻ.
12. സാത്താനെന്നു വിളിക്കപ്പെട്ട ശിഷ്യൻ.
13. ജീവനെ കളയുന്നവൻ ആര്.
14. വസ്ത്രം അത്യന്തം വെളളയായത് എപ്പോൾ.
15. യേശുവിനോടു മറുരൂപമായി പ്രത്യക്ഷപ്പെട്ട് സംസാരിച്ച ജീവനുളള പ്രതിനിധി.
16. മറുരൂപമലയിൽ കേട്ട ശബ്ദം.
17. മറുരൂപം എപ്പോൾ വെളിപ്പെടുത്താം.
18. സകലവും യഥാസ്ഥാനത്താക്കുന്നവൻ.
19. മരിച്ചുപോയി എന്നു പറവാൻ തക്കവണ്ണം മരിച്ചപോലെ ആയവൻ.
20. കെടാത്ത തീയും ചാകാത്ത പുഴുവും എവിടെ

പാഠം 19—ന്റെ ഉത്തരം വിജയിയുടെ പേരും വിലാസവും ശരിയായി ഉത്തരം അയച്ചുതന്നവരുടെ പേരും ചേർക്കുന്നു. നിസാരമെന്നു തോന്നിയ പല ചോദ്യങ്ങളും പലരും തെററിക്കുകയുണ്ടായി. ഉദാ: 6—ം ചോദ്യം. 20—ം ചോദ്യം: 13, 14, 15 ചോദ്യങ്ങൾ. നിങ്ങളുടെ ഉത്തരവും മാസികയിലെ ഉത്തരത്തിന്റെ വെളിച്ചത്തിൽ വിലയിരുത്തുക.

ഉത്തരം അയയ്ക്കുന്നത് കവറിൽ ആണെങ്കിൽ ഉത്തരത്തോടൊപ്പം പേര് എഴുതണം. അല്ലാത്ത ഉത്തരങ്ങൾ സ്വീകാര്യമല്ല. നിങ്ങളുടെ പേരിനോടൊപ്പം ചേർക്കേണ്ട സ്ഥലനാമം പ്രത്യേകം അടയാളപ്പെടുത്തിയാൽ അതു മാസികയിൽ ചേർക്കാം. പാഠഭാഗം പഠിക്കുന്നതിനോടൊപ്പം ഉത്തരം പൂർണ്ണമായി

## വിദ്യാഭ്യാസ മാർഗ്ഗ നിർദ്ദേശ ക്യാമ്പ്

മാർ ഗ്രീഗോറിയോസ് വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ പരുമലവച്ച് 1991 ഏപ്രിൽ 14 മുതൽ 21 വരെ വിദ്യാഭ്യാസ മാർഗ്ഗനിർദ്ദേശ ക്യാമ്പ് നടത്തുന്നതാണ്. അടുത്ത എസ്. എസ്. എൽ. സി. പരീക്ഷയിൽ ഉന്നതവിജയം കരസ്ഥമാക്കാൻ ഒമ്പതാം സ്റ്റാൻഡാർഡിൽ ഉയർന്ന മാർക്കുകൾ നേടിയ വിദ്യാർത്ഥികളെ ഒരുക്കുന്ന സമഗ്ര പരിശീലനപദ്ധതിയാണിത്. ഓണം— ക്രിസ്തുമസ് പരീക്ഷകളിൽ 70% മാർക്കെങ്കിലും ലഭിച്ച ഓർത്തഡോക്സ് സഭാംഗങ്ങളായ വിദ്യാർത്ഥിനീ–വിദ്യാർത്ഥികൾക്ക് ക്യാമ്പിൽ പങ്കെടുക്കാനായി അപേക്ഷിക്കാവുന്നതാണ്. തെരഞ്ഞെടുക്കപ്പെടുന്ന 50 പേർക്ക് മാത്രമേ ക്യാമ്പിൽ പ്രവേശനം ലഭിക്കുകയുള്ളു.

സമർത്ഥരായ വിദ്യാർത്ഥികളുടെ കഴിവുകൾ പരമാവധി പരിപോഷിപ്പിക്കുന്നതോടൊപ്പം ദൈവത്തിനും സഭയ്ക്കും രാഷ്ട്രത്തിനും വിദ്യാർത്ഥിലോകത്തിനും പ്രയോജനമുള്ളവരും മാതൃകായോഗ്യത നിലനിർത്തുന്നവരും ആയി അവരെ ഉയർത്താനുമുള്ള പരിശ്രമത്തിന്റെ ഭാഗമാണിത്. പഠനവിഷയങ്ങൾ നന്നായി പഠിക്കാനും പരീക്ഷകളിൽ ഏററവും കൂടിയ മാർക്കുകൾ നേടാനും ഉതകുന്ന നിർദ്ദേശങ്ങളാണ് നൽകുന്നത്. പെരുമാററമര്യാദകൾ, പൗരബോധം, വായനശീലം, പ്രസംഗപരിശീലനം, വ്യക്തിത്വവികസനം, പൊതുപരീക്ഷകൾക്കുള്ള ഒരുക്കം മുതലായവയൊപ്പം ആരാധന, സഭാജീവിതം, വിശ്വാസാചാരങ്ങൾ തുടങ്ങിയവയ്ക്കും ക്ളാസുകൾ എടുക്കും.

ഭക്ഷണം, താമസം, നോട്ടുബുക്ക്, ഗ്രൂപ്പ് ഫോട്ടോ ആദിയായ ചിലവുകൾക്ക് ഓരോ വിദ്യാർത്ഥിയു 200 രൂപാ നൽകണം. ഇടവകവികാരി, സ്കൂൾ ഹെഡ്മാസ്ററർ എന്നിവരുടെ സാക്ഷ്യപത്രങ്ങൾ പരിഗണിച്ച് സാമ്പത്തികബുദ്ധിമുട്ടുള്ളവർക്ക് അർഹമായ സൗജന്യങ്ങൾ ചെയ്യുന്നതാണ്. അപേക്ഷാഫാറത്തിനും ബന്ധപ്പെട്ട മററു വിവരങ്ങൾക്കും ഒരു രൂപയുടെ സ്ററാമ്പ് സഹിതം സെക്രട്ടറി, സ്ററുഡന്റ് സെന്റർ, കോട്ടയം— 686 001 എന്ന വിലാസത്തിൽ എഴുതണം. പൂരിപ്പിച്ച അപേക്ഷകൾ 1991 മാർച്ച് ഒന്നിനുമുമ്പ് ഓഫീസിൽ കിട്ടണം.

---

ശരിയാക്കുവാൻ ശ്രമിക്കുക എഴുതുന്ന ഉത്തരം ശരിയോ എന്നു പരിശോധിക്കുന്നതും നല്ലതാണ്. അതോടൊപ്പം മാസികയിൽ വരാത്ത ചോദ്യങ്ങളും എഴുതി പഠിക്കുന്നത് പഠനത്തെ സഹായിക്കും.

വലിയ നോമ്പിൽ പ്രവേശിക്കുവാനുള്ള ഭാഗ്യം ദൈവം ഒരു പ്രാവശ്യം കൂടെ നമുക്കു തന്നു. നോമ്പിന്റെ ആരംഭത്തിലുള്ള താത്പര്യം നോമ്പിന്റെ അവസാനംവരെ കാത്തുസൂക്ഷിക്കുക. നോമ്പിൽ ഉപവസിക്കുമ്പോൾ ഉണ്ടാകുന്ന ചെറിയലാഭം വിശപ്പുള്ളവനും ഇല്ലാത്തവർക്കുമായി മാററിവച്ചുകൂടെ. അങ്ങനെയുള്ളവരെ നിങ്ങൾ തന്നെ കണ്ടുപിടിച്ച് വിതരണം ചെയ്യുക.

S. S. L. C. മുതലായ പരീക്ഷകൾ ആസന്നമായിരിക്കുന്നു. പരീക്ഷ എഴുതുന്ന എല്ലാവരെയും പ്രത്യേകിച്ച് Final Examination എഴുതുന്ന എല്ലാവരെയും ദൈവസന്നിധിയിൽ സമർപ്പിക്കാം. നന്നായി പരീക്ഷ എഴുതുവാനും പരീക്ഷാനടത്തിപ്പ് കുററരഹിതമാകുവാനും സമയത്തുതന്നെ പരീക്ഷാഫലം പ്രസിദ്ധീകരിക്കുവാനും പ്രാർത്ഥിക്കാം. നോമ്പുകാലത്ത് പ്രാർത്ഥനയ്ക്ക് കൂടുതൽ സമയം കണ്ടെത്തുവാനുണ്ടല്ലോ. മദ്ധ്യസ്ഥപ്രാർത്ഥനയ്ക്കും അതിൽ സ്ഥാനം ഉണ്ടായിരിക്കുമല്ലോ. മാസികയിൽ പേരുവരുന്നവരെ പൊതുവേയും അല്ലാതെ എല്ലാവരേയും ഓർത്തു പ്രാർത്ഥിക്കുക. ജീവിതത്തിന്റെ വിവിധ മേഖലകളിൽ പ്രയാസം അനുഭവിക്കുന്നവരെ എല്ലാം. രോഗികൾ, സമാധാനം ഇല്ലാത്തവർ, യുദ്ധക്കെടുതി അനുഭവിക്കുന്നവർ എല്ലാം. സഭയിൽനിന്ന് അനേകർ വഴിതെററി വിശ്വാസത്യാഗികളാകുന്നു. അവർ വിശ്വാസത്തിൽ ഉറയ്ക്കുവാനും സത്യം മനസിലാക്കുവാനും പ്രാർത്ഥിക്കാം.

മെയ് 15–ാം തീയതി ചെങ്ങരൂർ പള്ളിയിൽ വച്ച് വൈദിക പദവിയിലേക്കു പ്രവേശിക്കുന്ന എനിക്കുവേണ്ടിയും പ്രത്യേകം പ്രാർത്ഥിക്കുമല്ലോ: ഉയിർപ്പുപെരുന്നാളിന്റെ എല്ലാ ആശംസകളും നേരുന്നു. 10 മണി പ്രാർത്ഥന മുടക്കില്ല എന്നു വിശ്വസിക്കുന്നു.

പാഠം 23-ന്റെ ഉത്തരം അടുത്ത മാസം 20–നു മുമ്പായി Bible Padanam Lesson 23. C/o Dn. M. C. Cherian Orthodox Student Centre, Trivandrum-1 എന്ന വിലാസത്തിൽ അയയ്ക്കുക.

—o—



അഖില മലങ്കര സൺഡേസ്കൂൾ (ഉത്തരമേഖലാ) മത്സരങ്ങളിൽ പ്രസംഗത്തിന് (ജൂണിയർ വിഭാഗം) ഒന്നാംസ്ഥാനം കരസ്ഥമാക്കിയ ലിൻസ് റേച്ചൽ വറുഗീസ്. രണ്ടാം പ്രാവശ്യമാണ് ഈ വിദ്യാർത്ഥിനി സോണൽ മത്സരങ്ങളിൽ പ്രഥമ സ്ഥാനം നേടിയിരിക്കുന്നത്.

(5-ാം പേജിൽനിന്നും തുടർച്ച)

# സുവിശേഷദീപ്തി

## അറിയിപ്പിന്റെ ശനിയാഴ്ച മാർച്ച്-30

സുവിശേഷപാഠം: വി. മത്താ. 27:57–66
താരതമ്യപഠനം: 1 പത്രോസ് 3:13–22;
3:18–19; 4:6, റോമർ 6:1–14

മൃതനായ യേശുവിന് രാജകീയ സംസ്കാരം ലഭിച്ചു. എന്നാൽ ആ കല്ലറപോലും മറ്റൊരാളിന്റേതായിരുന്നു. ജനനത്തിലും ജീവിതത്തിലും മരണത്തിലും ഒരുപോലെ ദൈവപുത്രനെ ചൂഴുന്ന ദാരിദ്ര്യം ആദിയിൽ സൃഷ്ടിയെല്ലാം ചമച്ചശേഷം ദൈവം വിശ്രമിച്ചു. ഇവിടെ സൃഷ്ടിയുടെ രക്ഷ നിവർത്തിച്ചശേഷം യേശു വിശ്രമിച്ചു. തന്റെ രക്ഷാകര കൃത്യങ്ങൾ നൽകുന്ന വാഗ്ദാനം അനന്തമാകയാൽ സൃഷ്ടിയെപ്രതി സ്വർഗ്ഗീയ സൈന്യങ്ങൾ ആഹ്ലാദിക്കുന്നു. ഇതു രണ്ടാമത്തെ ശാബതാണ്. സ്വർഗ്ഗവും ഭൂമിയും സന്തോഷിക്കുന്നു; ഒരു ശാബതു മുതൽ മറ്റൊരു ശാബതുവരെ (യശ. 66:23).

അവടുന്നു പാതാളത്തിലേക്കിറങ്ങി ആദാം മുതൽ മരണത്തിന്റെ കരാളഹസ്തത്തിൽ അകപ്പെട്ടിരുന്നവരോട്, മരണത്തെ ജയിച്ച് താൻ നേടിയ വിജയത്തിന്റെ സുവാർത്ത അവരെ അറിയിച്ചു. അവർ ഒന്നൊന്നായി വന്ന് തന്നെ വണങ്ങി. ശരീരം വിട്ടവർ ഒന്നുമറിയാതെ മൗനതയിലാണെന്നു പറയുന്നവർ ഈ ഭാഗം പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്. മരണം കൊല്ലപ്പെട്ടിരിക്കയാൽ ഇനി ആർക്കും മരണത്തെ ഭയപ്പെടേണ്ടതില്ല.

ശിഷ്യന്മാരെ നിരാശയും പരിഭ്രമവും മൂടിയിരിക്കുന്നു. അതെല്ലാം ഉയിർപ്പു ഞായർ വരെ മാത്രം. കൊലയാളികളായ യഹൂദർക്ക് മൃതരായ യേശുവിനെയും ഭയമാണ്. കല്ലറയ്ക്ക് മുദ്രവയ്ക്കുവാൻ വരെ അത് അവരെ പ്രേരിപ്പിക്കുന്നു. സത്യത്തെ പൂട്ടിവയ്ക്കാനുള്ള വൃഥാ ശ്രമം. രണ്ടു നാൾ കഴിഞ്ഞുവരുന്ന പ്രഭാതം അവർ സ്വപ്നം കാണുന്നതിനപ്പുറമുള്ള വൻ കാര്യങ്ങളും കൊണ്ടാണുവരുന്നത്. ജനങ്ങളെയും അവർ ഭയപ്പെടുന്നു. കാരണം സൗഖ്യദായകനായ യേശുവിനെ താമസിയാതെ ജനങ്ങൾ ആവശ്യപ്പെട്ടുതുടങ്ങും.

## ഉയിർപ്പ് മാർച്ച്-31

സുവിശേഷപാഠം: വി. മത്താ. 28:1–20
താരതമ്യപഠനം: വി. മർക്കോ: 16:1–8,
വി. ലൂക്കോ. 24:1–12, വി. യോഹ. 20:1–18

ക്രിസ്തീയ വിശ്വാസത്തിന്റെയും സഭാജീവിതത്തിന്റെയും മർമ്മങ്ങളുടെയും അടിസ്ഥാനശിലയാണ് യേശുക്രിസ്തുവിന്റെ പുനരുത്ഥാനം. അതിനാൽ മരിച്ചവരുടെ പുനരുത്ഥാനത്തെപ്പറ്റി നമുക്ക് ഉറപ്പുലഭിച്ചിരിക്കുന്നു. ഉയിർത്തെഴുന്നേറ്റവരിൽ ആദ്യഫലം ക്രിസ്തു (1 കോരി. 15:20). മരിച്ചവരുടെ പുനരുത്ഥാനം ഇല്ല എങ്കിൽ ക്രിസ്തു ഉയിർത്തെഴുന്നേറ്റിട്ടില്ല. ക്രിസ്തു ഉയിർത്തെഴുന്നേറ്റിട്ടില്ല എങ്കിൽ ഞങ്ങളുടെ പ്രസംഗം വ്യർത്ഥം, നിങ്ങളുടെ വിശ്വാസവും വ്യർത്ഥം (1 കോരി. 15:13–14). അപ്പോസ്തോലൻ കർത്താവിന്റെ ഉയിർപ്പ് എന്ന യാഥാർത്ഥ്യത്തിനു നൽകുന്ന സ്ഥാനം നോക്കൂ!

തന്റെ മരണത്തിങ്കൽ ഒരു ഭൂമി കുലുക്കമുണ്ടായി. തന്റെ ഉയിർപ്പിങ്കലും ഒരു ഭൂകമ്പം. കല്ലറ കാത്തുകൊണ്ടിരുന്ന പട്ടാളം ഈ സംഭവവും, സ്വർഗ്ഗീയ ദൂതന്മാരുടെ നിരയും കണ്ട് നിലത്തുവീണു മരിച്ചവരെപ്പോലെയായി. എന്നാൽ സംഭവങ്ങളുടെ യാഥാർത്ഥ്യം അവർ ഗ്രഹിച്ചു. സത്യത്തെ കുഴിച്ചുമൂടാൻ ശ്രമിച്ചവർക്ക് ഇതെല്ലാം തിരിച്ചടിയായി. എന്നിട്ടും 'ദ്രവ്യം' കൊടുത്ത് കാവൽക്കാരെകൊണ്ടു കള്ളം പറയിക്കാനും അവർ മടിക്കുന്നില്ല!

ഉയിർത്തെഴുന്നേറ്റ തന്റെയും തന്റെ പിതാവിന്റെയും തന്റെ പരിശുദ്ധാത്മാവിന്റെയും മഹത്വത്തോടെ വരുന്ന യേശുവിന്റെ സ്വരം ശ്രവിക്കൂ. 'ഞാൻ പുനരുത്ഥാനവും ജീവനുമാകുന്നു. ലാസറിനെ ഉയിർപ്പിക്കാൻ പോകുമ്പോൾ അവിടുന്ന് കല്പിച്ച വചനങ്ങളാണിവ (വി. യോഹ. 11:25) അവയുടെ അർത്ഥം ഇന്നാണ് നാം യഥാർത്ഥമായി ഗ്രഹിക്കുന്നത്. 'മരണമില്ലാത്തവനേ നീ പരിശുദ്ധൻ' എന്ന് നമ്മുടെ വായും നാവും ഉൽഘോഷിക്കുമ്പോൾ മരണത്തിന്മേൽ വിജയം വരിച്ചവൻ നമുക്കു നേടിത്തന്ന വലിയ നിക്ഷേപത്തെ നാം അനുസ്മരിക്കുന്നു.

''ദൈവമേ നീ പരിശുദ്ധനാകുന്നു
ബലവാനേ നീ പരിശുദ്ധനാകുന്നു
മരണമില്ലാത്തവനെ നീ പരിശുദ്ധനാകുന്നു
ഞങ്ങൾക്കുവേണ്ടി കുരിശിക്കപ്പെട്ടവനേ
ഞങ്ങളോടു കരുണ ചെയ്യണമെ''

എന്ന കൗമാ പ്രാർത്ഥന ഉരുവിടുമ്പോൾ നാം എത്ര വിനയമാനസരും, ദൈവത്തോടു നന്ദിയുള്ളവരും, നമ്മുടെ നിസാരാവസ്ഥയെ ഏറ്റുപറയുന്നവരുമാകണം.

യേശുവിന്റെ ഉയിർപ്പാൽ നമുക്കും സൃഷ്ടിയ്ക്കൊക്കെയും മരണത്തിൽനിന്നും വിടുതലും പുതുജീവനും ഉറപ്പായിരിക്കുന്നു. തന്റെ പീഢയിലും മരണത്തിലും പങ്കാളികളായവർക്കേ തന്റെ ഉയിർപ്പിൽ പങ്കാളിത്തമുള്ളു എന്നത് നാം മറക്കരുത്. ഈ പ്രഭാതം നമുക്ക് നിത്യവെളിച്ചത്തിന്റെ നിദാനമാകട്ടെ!

## പുതുഞായർ ഏപ്രിൽ-7

സുവിശേഷപാഠം: വി. യോഹ. 20:19–31
താരതമ്യപഠനം: വി. മത്താ. 28:16–20,
വി. മർക്കോ. 16:9–14:15–18
വി. ലൂക്കോ. 24:13–49

കർത്താവിന്റെ ഉയിർപ്പിനുശേഷമുള്ള ദിനങ്ങൾ ശിഷ്യന്മാരെ സംബന്ധിച്ചിടത്തോളം സുപ്രധാനങ്ങളാണ്.

a) ഒന്നാമത് സമാധാനത്തിന്റെ പുതിയൊരു ഭൂത് അവർക്ക് ലഭ്യമായി. സമാധാനം, സ്വസ്ഥത, സന്തോഷം, സംതൃപ്തി എന്നിവയെപ്പററിയെല്ലാം അവരുടെ മനസിൽ ഊറിക്കൂടിയിരുന്ന ധാരണകൾ അന്നേ പൊളിച്ചെഴുതപ്പെട്ടു. ശത്രുവിനെ സ്നേഹിക്കുകയും, ശത്രുവിനുവേണ്ടി പ്രാർത്ഥിക്കുകയും ചെയ്താലാണോ അതോ ശത്രുവിനെ കൊന്നു പകരം വീട്ടിയാലാണോ സംതൃപ്തിയും സമാധാനവുമുണ്ടാകുന്നത്? ലോകം വളരെ പുരോഗമിച്ചിട്ടും ഇത്തരം അടിസ്ഥാനപരമായ ചോദ്യങ്ങൾക്കു മറുപടി കാണാനാവാതെ നട്ടം തിരിയുന്നു. 'നിങ്ങൾക്കു സമാധാനം' എന്നത് സമാധാനത്തെപ്പററി പുതിയൊരു ദർശനം ശിഷ്യന്മാർക്കു നൽകി. അത് ലോകം വിഭാവനം ചെയ്യുന്ന തരത്തിലുള്ളതല്ല.

b) പുതിയ സമാധാനം ഏററുവാങ്ങിയ ശിഷ്യന്മാർ 'മനുഷ്യരെ പിടിക്കുന്നതിനു' വേണ്ടി അയയ്ക്കപ്പെടുന്നു. സഭാശുശ്രൂഷകർക്കും, സുവിശേഷകർക്കും ഈ സമാധാനം രുചിച്ചുനോക്കാൻ കഴിഞ്ഞിട്ടില്ലെങ്കിൽ അവർ ക്രിസ്തുവിന്റെയല്ല ലോകത്തിന്റെ വക്താക്കളായിരിക്കും.

c) ശിഷ്യന്മാർ വഴി സഭയ്ക്ക് പാപമോചനാധികാരം ലഭിക്കുന്നു. ആചാര്യന്മാരിലൂടെ ഈ പ്രകിയ തുടരുന്നു. ഇത് സഭയുടെ ഏററവും പ്രധാന ചുമതലയാണ്. മനുഷ്യരെ പാപവീഴ്ചയിൽനിന്നും രക്ഷപ്പെടുത്തുക എന്നത്. മനുഷ്യർക്ക് തന്റെ സഭയിലൂടെ എത്ര വലിയ അധികാരം ദൈവം നൽകിയിരിക്കുന്നു.

d) തന്റെ ശിഷ്യന്മാരോട് അമിതമായ വാത്സല്യമാണ് കർത്താവിന്. ഉയിർത്തെഴുന്നേററ ഗുരുവിനെ കണ്ട്, ആ മുറിപ്പാടുകളിൽ കൈവയ്ക്കാൻ ആഗ്രഹിച്ച തോമാശ്ലീഹായുടെ അഭിലാഷം ആ പരമഗുരു ആദരിക്കുന്നു.

e) ആണിപ്പാടുകളും മുറിപ്പാടുകളം കണ്ടാണ് ശിഷ്യന്മാർ ഗുരുവിനെ തിരിച്ചറിയുന്നത്. നമുക്കും അങ്ങനെതന്നെ. അവന്റെ അടിപ്പിണരുകളാൽ നമുക്കു സൗഖ്യം വന്നിരിക്കുന്നു (യശ. 53:5).

f) 'കാണാതെ വിശ്വസിച്ചവരുടെ' നീണ്ടനിരകൾ കാണുന്നില്ലേ; അതാണ് വിശ്വാസത്തിന്റെ ശക്തി അവരുടെ സന്തോഷവും പൂർണ്ണമാണ്, കണ്ടുവിശ്വസിച്ചവരുടേതുപോലെ എല്ലാവരും തന്റെ മഹത്വത്തിൽ ചേരേണ്ടവരാണല്ലോ.

പുതിയ ഞായർ, പുതിയ മനുഷ്യരായി ഉയിർത്തെഴുന്നേററ ക്രിസ്തുവിന്റെ പടയാളികളായിത്തീരുവാൻ നമ്മെ ആഹ്വാനം ചെയ്യുന്നു.

## പുതു ഞായറാഴ്ചയ്ക്കുശേഷം ഒന്നാം ഞായർ ഏപ്രിൽ–14

സുവിശേഷപാഠം: വി. യോഹ. 21:1–14

'പിന്മാററം' മനുഷ്യരിൽ അനേകരുടെയും ഒരു ദൗർബല്യമാണ്. 'വികാരജീവി'കൾക്ക് ഇത് സഹജവും. മരണത്തിൽ എഴുന്നേററുവന്ന കർത്താവിനെ കണ്ടിട്ടും, 'ഞങ്ങളുടെ കാര്യം എങ്ങനെയാകും' എന്ന ചിന്തയാണ് ശിഷ്യന്മാരെ മനുഷ്യരെ പിടിക്കുന്ന ജോലിവിട്ട് വീണ്ടും മത്സ്യം പിടിക്കാൻ പോകുന്നതിന് പ്രേരിപ്പിച്ചത്. ലോകജീവിതത്തോടും ശരീരസുഖത്തോടും എന്തു മമതയാണ് മനുഷ്യന്. ലോകം വിട്ടുപോകാൻ ആർക്കും മനസില്ല. മനുഷ്യന്റെ അറിവും ജീവിതവീക്ഷണവും എത്ര ഹ്രസ്വമായത്. എന്നും ഇവിടങ്ങു പാർക്കാനാകുമോ?

ശിഷ്യന്മാർ അദ്ധ്വാനിച്ചിട്ടും ഒന്നും കിട്ടിയില്ല; അവരുടെ മത്സ്യംപിടിയുടെ കാലം കഴിഞ്ഞിരുന്നതാണല്ലോ. അവർക്ക് യേശുവിനെ എത്ര ആവശ്യമായിരിക്കുന്നു? അദ്ദേഹം പറഞ്ഞ സ്ഥലത്ത് വലയിട്ടാൽ അവരുടെ അദ്ധ്വാനം വ്യർത്ഥമാവില്ല. അവർ അദ്ധ്വാനിച്ചുണ്ടാക്കാത്തഭക്ഷണം അവർക്കുവേണ്ടി കരുതപ്പെട്ടിരിക്കുന്നു. അവർക്കു കിട്ടിയ മത്സ്യക്കൂട്ടം കണ്ട് യേശുവും സന്തോഷിക്കുന്നു. തീബേറിയോസ് കടൽക്കരയിൽ അതു അതിപ്രഭാതത്തിലെ സംഭാഷണങ്ങളും അത്ഭുതസംഭവങ്ങളും ശിഷ്യന്മാരുടെ മനസിൽ മായാതെ നിന്നു.

എപ്പോഴും കാണാൻ പററുന്നില്ലെങ്കിലും ഗുരു ജനങ്ങളോടൊപ്പമുണ്ടെന്നും, ഒന്നുമില്ലാത്തിടത്ത് സമൃദ്ധി നൽകുന്നവനാണെന്നും, അവന്റെ വേല ചെയ്യുന്നവർ ലൗകിക സൗകര്യങ്ങളെപ്പററി വേവലാതിപ്പെടരുതെന്നും അവർ ഗ്രഹിച്ചു! ★

---

## സുവിശേഷസംഘം വാർഷികം

തുമ്പമൺ ഭദ്രാസന സുവിശേഷസംഘത്തിന്റെ ദ്വിതീയ വാർഷികം മാർച്ച് 2, 3 തീയതികളിൽ ഫിലിപ്പോസ് മാർ യൗസേബിയോസ് എപ്പിസ്കോപ്പായുടെ അദ്ധ്യക്ഷതയിൽ മൈലപ്രാ സെ. ജോർജ് വലിയപള്ളിയിൽ നടത്തി. 2–ാം തീയതി ശനിയാഴ്ച വൈകിട്ട് സന്ധ്യാനമസ്ക്കാരത്തെ തുടർന്ന് ഫാ. ററി. എം. ശമുവേൽ സമ്മേളനം ഉത്ഘാടനം ചെയ്തു. ഫാ. കെ. എം. സഖറിയാ അദ്ധ്യക്ഷത വഹിച്ചു. പ്രൊഫ. ററി. ററി. ദാനിയേൽ പ്രസംഗിച്ചു. 3–ാം തീയതി ഞായറാഴ്ച യൗസേബിയോസ് തിരുമേനി വി. കുർബാന അർപ്പിച്ചു. തുടർന്ന് പ്രൊഫ. ജേക്കബ് ജോൺ ക്ലാസ് എടുത്തു. സി. ജോർജ് പ്രബന്ധം അവതരിപ്പിച്ചു. സുവിശേഷസംഘം പ്രവർത്തനസംവിധാനം' എന്ന വിഷയത്തെ ക്കുറിച്ച് നടന്ന ചർച്ചയ്ക്ക് ററി. ജി. ജോർജ് നേതൃത്വം നൽകി.

ഫീലിപ്പോസ് മാർ യൗസേബിയോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ നടന്ന സമാപന സമ്മേളനം ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ ഉത്ഘാടനംചെയ്തു. ഫാ. ഡാനിയേൽ എൻ. വർഗീസ്, ഫാ. ജോൺ ശങ്കരത്തിൽ, പ്രൊഫ. ഡി. മാത്യൂസ്, എം. സി. ബേബി എന്നിവർ പ്രസംഗിച്ചു. പി. ററി. പത്രോസ് കൃതജ്ഞത പറഞ്ഞു.

# പ. ബാവായുടെ ജീവചരിത്രം

ഗ്രന്ഥകർത്താ: കെ. വി. മാമ്മൻ

വില 10 രൂപ.

മലങ്കര ഓർത്തഡോക്സ് സുറിയാനിസഭക്കു 15 വർഷമായി സുധീരമായ നേതൃത്വം നൽകി വരുന്ന പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാബാവായുടെ സമ്പൂർണ്ണ ജീവചരിത്രം അദ്ദേഹത്തിന്റെ 85-ാം ജന്മദിനമായ മാർച്ച് 27-ന പ്രസിദ്ധപ്പെടുത്തുന്നതാണ്.

വിതരണം;

എം. ജി. ഓ. സി. എസ്. എം. ബുക്കു ഡിപ്പോ, സി. എം. എസ്. കോളജ് ജംഗ്ഷൻ കോട്ടയം

## ഓർമ്മപ്പെരുനാൾ കൊണ്ടാടി

കോട്ടയം:

മലങ്കര സഭയുടെ ധീരനായകനും, മലങ്കര മെത്രാപ്പോലീത്തായുമായിരുന്ന സഭാഭാസുരൻ വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ 57-ം ഓർമ്മപ്പെരുന്നാൾ 1991 ഫെബ്രുവരി 22, 23 തീയതികളിൽ ശ്രേഷ്ഠ നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറിലോസ് തിരുമേനിയുടെ പ്രധാന കാർമ്മികത്വത്തിലും സഭയിലെ മററ് തിരുമേനിമാരുടെ സഹകരണത്തിലും പ. പിതാവ് കബറടങ്ങിയിരിക്കുന്ന പഴയസെമിനാരി ചാപ്പലിൽ കൊണ്ടാടി. ഫെബ്രുവരി 20, 21, 22 തീയതികളിൽ സന്ധ്യാനമസ്ക്കാരത്തെ തുടർന്ന് പ്രസംഗയോഗങ്ങളും. 22-ാം തീയതി വൈകുന്നേരം 6 1/2 മണിക്ക് കോട്ടയം പുത്തൻപള്ളിയിൽനിന്ന് കബറിങ്കലേക്ക് ഭക്തിനിർഭരമായ റാസയും നടത്തി.

23ാം-തീയതി രാവിലെ നിയുക്ത കാതോലിക്കാബാവായുടെ പ്രധാന കാർമ്മികത്വത്തിൽ വി. മൂന്നുന്മേൽ കുർബാന അർപ്പിക്കപ്പെട്ടു. ഡോ. പീലിപ്പോസ് മാർ തേയോഫീലോസ് മെത്രാപ്പോലീത്താ പ്രസംഗിച്ചു. തിരുമനസിലെ ജന്മസ്ഥലമായ മല്ലപ്പള്ളിയിൽനിന്നും സമീപപ്രദേശങ്ങളിൽനിന്നും തീർത്ഥാടനമായി ധാരാളം ആളുകൾ 23-ാം തീയതി രാവിലെ കബറുങ്കൽ എത്തിയിരുന്നു.

## മുളന്തുരുത്തി

സ്ലീബാദാസസമൂഹ സ്ഥാപകനും മലബാർ ഭദ്രാസന മെത്രാപ്പോലീത്തായുമായിരുന്ന കാലം ചെയ്ത പത്രോസ് മാർ ഒസ്താത്തിയോസ് തിരുമനസിലെ 23-ാമത് ഓർമ്മപ്പെരുനാൾ അദ്ദേഹം അന്ത്യവിശ്രമം കൊള്ളുന്ന കർമ്മേൽ ദയറായിൽ ഫെ. 1, 2 തീയതികളിൽ തോമസ് മാർ തീമോത്തിയോസ്, ഫിലിപ്പോസ് മാർ യൗസേബിയോസ് എന്നീ തിരുമേനിമാരുടെ കാർമ്മികത്വത്തിൽ കൊണ്ടാടി. 1-ാം തീയതി സന്ധ്യാനമസ്ക്കാരത്തെ തുടർന്ന് യൗസേബിയോസ് തിരുമേനി പ്രസംഗിച്ചു. 2-ാം തീയതി രാവിലെ അഭിവന്ദ്യ തീമോത്തിയോസ് തിരുമേനി വി. കുർബാന അർപ്പിച്ചു. കബറിങ്കൽ ധൂപപ്രാർത്ഥന, നേർച്ച വിളമ്പ്, റാസ എന്നിവയും ഉണ്ടായിരുന്നു.

ഒസ്താത്തിയോസ് തിരുമനസിലെ സമ്പൂർണ്ണ ജീവചരിത്രം സമൂഹം സെക്രട്ടറി വെരി. റവ. റി. വി. പീലിപ്പോസ് കോറെപ്പിസ്കോപ്പാ തയ്യാറാക്കി പ്രസിദ്ധീകരിച്ചതിന്റെ പ്രകാശനം നിയുക്ത കാതോലിക്കാബാവാ നിർവ്വഹിച്ചു.

## പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ്

പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ ഫെബ്രുവരി സെഷൻ യോഗം പഴയ സെമിനാരിയിലെ സോഫിയാ സെൻറർ ചാപ്പലിൽ 1991 ഫെബ്രുവരി 25 മുതൽ മാർച്ച് 1 വരെ ശ്രേഷ്ഠ നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറിലോസ് തിരുമനസിലെ അദ്ധ്യക്ഷതയിൽ ചേർന്നു. അമേരിക്കയിലായിരിക്കുന്ന ഗീവർഗീസ് മാർ ഈവാനിയോസ്, ഡോ. തോമസ് മാർ മക്കാറിയോസ് എന്നീ തിരുമേനിമാരൊഴിച്ച് മററെല്ലാ തിരുമേനിമാരും സുന്നഹദോസിൽ സംബന്ധിച്ചു. വിശദവിവരങ്ങൾ അടുത്ത ലക്കത്തിൽ.

## പ്രകാശനം ചെയ്തു

സഭാപ്രസിദ്ധീകരണ വകുപ്പിന്റെ ചുമതലയിൽ തയ്യാറാക്കിയ കഷ്ടാനുഭവ ആഴ്ചയിലെ സമ്പൂർണ്ണ നമസ്ക്കാരങ്ങൾ അടങ്ങിയ പുസ്തകം (ദു:ഖവെള്ളിയാഴ്ച ശുശ്രൂഷക്രമങ്ങൾ ചേർന്നത്) ശ്രേഷ്ഠ നിയുക്ത കാതോലിക്കാ മാത്യൂസ്


### FORM IV

### MALANKARA SABHA

| | | |
|---|---|---|
| 1 | Place of Publication: | Kottayam |
| 2 | Periodicity: | Monthly |
| 3 | Printers Name | Rev. Fr. T. G. Zacharia |
| | Whether Citizen of India: | Yes |
| | Address | Catholicate Aramana, Kottayam - 686 038 |
| 4 | Publisher: | T. G. Zacharia |
| | Address | Item No. 4 |
| 5 | Editors Name: | Rev. Dr. Jacob Kurian |
| | Whether Citizen of India: | Yes |
| | Address | Post Box No. 98, Kottayam-686 001 |
| 6 | Name and Address of the owner | The Orthodox Viswasa Paripalana Samithy Devalokam, Kottayam-686 038 |

I Rev. Fr. T. G. Zacharia hereby declare that the particulars given above are true to the best of my knowledge and belief.

Dated 25-2-1991 Fr. T. G. Zacharia

മാർ കൂറിലോസ് തിരുമേനി ദേവലോകം കാതോലിക്കേററ് അരമനയിൽവച്ച് വൈദിക ട്രസ്ററി ഫാ. മത്തായി നൂറനാലിന് പ്രഥമ കോപ്പി നൽകി പ്രകാശനം ചെയ്തു.

ഓശാന ഞായറാഴ്ച സന്ധ്യ മുതൽ ദു:ഖശനിയാഴ്ച ഒമ്പതാം മണിവരെ, പൊതുവെ ഗീതങ്ങളും, എന്നാൽ ചില സ്ഥലങ്ങളിൽ ഗദ്യങ്ങളും ഉള്ള, ഈ നമസ്ക്കാരപുസ്തകത്തിൽ ഓരോ ദിവസവും യാമങ്ങളിൽ വായിക്കേണ്ട വേദവായനക്കുറിപ്പും ഏവൻഗേലിയോനോടു ചേർന്നു ചൊല്ലുന്ന പെസ്ഗോമോ ഗീതങ്ങളും ദു:ഖവെള്ളിയാഴ്ച ശുശ്രൂഷാക്രമങ്ങളും കുരിശു കുമ്പിടുന്ന സമയത്തേക്കുള്ള പ്രത്യേക ഗീതങ്ങളും ചേർത്തിട്ടുണ്ട്.

നല്ല വെള്ള പേപ്പറിൽ ഫോട്ടോ ടൈപ്പ് കമ്പോസിംഗിൽ ഓഫ്സെററ് പ്രസിൽ അടിച്ച് പ്ളാസ്ററിക് ബയൻറിട്ട് മനോഹരമാക്കിയിട്ടുള്ള 408 പേജുകളുള്ള ഈ പുസ്തകത്തിന് വില 30 രൂപാ, സഭവേകയായി ആദ്യമാണ് ഈ പുസ്തകം പ്രസിദ്ധപ്പെടുത്തുന്നത്.

കോട്ടയത്ത് ദേവലോകം കാതോലിക്കേററ് ഓഫീസ്, പഴയസെമിനാരിയിലെ ബുക്കുഡിപ്പോ, എം. ഡി. കമ്മേർഷ്യൽ സെൻററിലെ ഓർത്തഡോക്സ് ബുക്ക് സെൻർ, ഓർത്തഡോക്സ് ചർച്ച് ബുക്ക് ഹൗസ്, പരുമലയിലെ സെ. ജോർജ് ബുക്ക് ഡിപ്പോ, എം. ജി. എം. ബുക്ക് ഡിപ്പോ, മാവേലിക്കര സെ. പോൾസ് ബുക്ക് ഡിപ്പോ, ഹരിപ്പാട്ട് മിഷ്യൻ ബുക്കു ഡിപ്പോ, പത്തനംതിട്ട സെൻറ് സ്ററീഫൻസ് ബുക്ക് ഡിപ്പോ, മദ്രാസ് സെ. തോമസ് കത്തീഡ്രൽ തുടങ്ങിയ സ്ഥാപനങ്ങളിൽനിന്ന് ഇതിൻെറ കോപ്പി ലഭിക്കുന്നതാണ്.

സഭാസംബന്ധമായ എല്ലാ പുസ്തകങ്ങളും ഈ ഡിപ്പോകളിൽനിന്നും ലഭിക്കും. കൂടുതൽ വിവരങ്ങൾക്ക് സെക്രട്ടറി, എം. ഓ. സി. പബ്ളിക്കേഷൻസ്, കാതോലിക്കേററ് ഓഫീസ്, ദേവലോകം പി. ഓ., കോട്ടയം—38 എന്ന വിലാസത്തിൽ ബന്ധപ്പെടുക.

## ചരമരജത ജൂബിലി

കോട്ടയം ഇടവകയുടെ പുണ്യശ്ലോകനായ കുറിയാക്കോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ ചരമരജത ജൂബിലി ആഘോഷങ്ങൾ മാർച്ച് 9, 10 തീയതികളിൽ അദ്ദേഹം അന്ത്യവിശ്രമം കൊള്ളുന്ന പാമ്പാടി മാർ കുറിയാക്കോസ് ദയറായിൽ ശ്രേഷ്ഠ നിയുക്ത കാതോലിക്ക മാത്യൂസ് മാർ കൂറിലോസ് മെത്രാപ്പോലീത്തായുടെ പ്രധാന കാർമ്മികത്വത്തിൽ വിവിധ പരിപാടികളോടുകൂടി ആഘോഷിച്ചു. 10–ാം തീയതി ഞായറാഴ്ച വി. കുർബാനാനന്തരം കബറിങ്കൽ ധൂപപ്രാർത്ഥന നേർച്ചവിളമ്പ് എന്നിവ നടത്തപ്പെട്ടു. പുണ്യപിതാവിൻെറ ധന്യജീവിതത്തെ പുരസ്കരിച്ച് പ്രൊഫ. കെ. എം. കുറിയാക്കോസ് രചിച്ചിട്ടുള്ള 'പാമ്പാടി തിരുമേനി' എന്ന ഗ്രന്ഥം നിയുക്ത കാതോലിക്കാ പ്രകാശനം ചെയ്തു. തുടർന്നു നടന്ന സിമ്പോസിയത്തിൽ പ്രൊഫ. കെ. എം. കുറിയാക്കോസ്, പോൾ മണലിൽ എന്നിവർ പ്രബന്ധങ്ങൾ അവതരിപ്പിച്ചു. കോട്ടയം മെത്രാസനത്തിൻെറ ആഭിമുഖ്യത്തിൽ നടത്തിവരുന്ന എം. ജി. എം. അഭയഭവൻെറ രജതജൂബിലിയും ഇതിനോടനുബന്ധിച്ച് നടത്തി.

## സണ്ടേസ്കൂൾ മൽസരപരീക്ഷാ വിജയികൾ

ഈ വർഷം ഓർത്തഡോക്സ് സണ്ടേസ്കൂൾ അസോസ്യേഷൻ അഖില മലങ്കരാടിസ്ഥാനത്തിൽ നടത്തിയ മത്സരപരീക്ഷയിൽ ആകെ 1573 വിദ്യാർത്ഥികൾ ചേർന്നതിൽ 1289 പേർ പാസായി. അതിൽ രണ്ടു പേർ 80 ശതമാനം മാർക്കിൽ കൂടുതൽ വാങ്ങി റാങ്കു കരസ്ഥമാക്കി. 82 ഫസ്ററ് ക്ലാസും ഉണ്ടായിരുന്നു.

മൽസരപരീക്ഷയിൽ ഒന്നും രണ്ടും സ്ഥാനം നേടിയവരുടെ വിവരം കൊടുക്കുന്നു.

ക്ലാസ് V 1st. ഡോണാ സൂസൻ ജോൺ, സെ. ഗ്രീഗോറിയോസ് സണ്ടേസ്കൂൾ കടമ്പനാട്, കൊല്ലം.
2nd. തങ്കു മേരി ജോസഫ്, സെ. മേരീസ് പാച്ചിറ, കോട്ടയം.

ക്ലാസ് VI 1st. ബിൽസി ചെറിയാൻ, സെ. ജോർജ് മണലേൽ, കോട്ടയം
2nd. ഷൈനി സഖറിയാ, സെ. ജോർജ് കോന്നി, തുമ്പമൺ

ക്ലാസ് VII 1st. ദീപ്തി വറുഗീസ്, എം. ജി. തുമ്പമൺ
2nd. സൂസൻ ചാക്കോ, എം. ജി. തുമ്പമൺ

ക്ലാസ് VIII 1st. സാനു മാത്യു, എം. ജി. എം. തോട്ടപ്പുഴ, ചെങ്ങന്നൂർ
2nd. സിജി ജോൺ, സെ. മേരീസ് തോട്ടക്കാട്, കോട്ടയം

ക്ലാസ് IX 1st. അച്ചാമ്മ ബി. തരകൻ സെ. സ്ററീഫൻ, പത്തനാപുരം, കൊല്ലം
2nd. റജി കെ., സെ. മരീസ് മുട്ടം, കാഞ്ഞിരപ്പള്ളി, നിരണം

ക്ലാസ് X 1st. ബിജു തോമസ് സെ. ജോർജ് കാരിച്ചാൽ, നിരണം
2nd. അന്നമ്മ ശാമുവേൽ, ബർസൗമ, വാഴമുട്ടം, തുമ്പമൺ


## സുവനീർ പ്രിൻറിംഗ്

പള്ളി സുവനീറുകളും കുടുംബ ജീവചരിത്രങ്ങളും എഡിററു ചെയ്തും, പ്രിൻറ് ചെയ്തും നൽകുന്നു. കെ. ടി. എം. പ്രസ്, കളത്തിപ്പടി, കോട്ടയം—10

മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്





Excuse Delay

**DR. MANI SKARIA & FAMILY**
**U.S.A.**

Licence No. 475. 11th APRI[illegible] ... Registered No. KL KTM - 38
THE MALANKARA SABHA
CATHOLICATE OFFICE, KOTTAYAM - 686 038




പ. പിതാക്കൻമാരുടെ പ്രാർത്ഥന കോട്ടയായിരിക്കട്ടെ.



3-3-1987-ൽ ദിവംഗതനായ
താമരവേലിൽ ഗീവർഗീസ് മത്തായി
താമരവേലിൽ കുടുംബാംഗങ്ങൾ

Printed an[illegible] ...v. Fr. T.G. Zacharia
For Orthodo[illegible] ...athy, Kottayam
at the Ca[illegible]
Chief Ed[illegible]